Registered No. M—770

പുസ്തകം ൧൮] [ലക്കം ൯
൧൯൦൯—ന്നു ൧൦൮൫ കന്നി

# മലങ്കര ഇടവക പത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുത്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ. പുറം.



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ ററി. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം.

തെശ്രീൻക്ദീം— തുലാം

൧൯൦൯. ൧൦൮൫.

ഒക്ടോബർ— നവംബർ

| ആഴ്ച. | സൂ. | മ. | ഇം. |
|---|---|---|---|
| [illegible] | [illegible] | ൨൯ | ൧൪ |
| [illegible] | [illegible] | ൩൦ | ൧൫ |
| [illegible] | ൩ | ൩൧ | ൧൬ |
| ഞാ | [illegible] | ൧ | ൧൭ |
| തി | ൫ | ൨ | ൧൮ |
| ചൊ | ൬ | ൩ | ൧൯ |
| ബു | ൭ | ൪ | ൨൦ |
| വ്യാ | ൮ | ൫ | ൨൧ |
| വെ | ൯ | ൬ | ൨൨ |
| ശ | ൧൦ | ൭ | ൨൩ |
| ഞാ | ൧൧ | ൮ | ൨൪ |
| തി | ൧൨ | ൯ | ൨൫ |
| ചൊ | ൧൩ | ൧൦ | ൨൬ |
| ബു | ൧൪ | ൧൧ | ൨൭ |
| വ്യാ | ൧൫ | ൧൨ | ൨൮ |
| വെ | ൧൬ | ൧൩ | ൨൯ |
| ശ | ൧൭ | ൧൪ | ൩൦ |
| ഞാ | ൧൮ | ൧൫ | ൩൧ |
| തി | ൧൯ | ൧൬ | ൧ |
| ചൊ | ൨൦ | ൧൭ | ൨ |
| ബു | ൨൧ | ൧൮ | ൩ |
| വ്യാ | ൨൨ | ൧൯ | ൪ |
| വെ | ൨൩ | ൨൦ | ൫ |
| ശ | ൨൪ | ൨൧ | ൬ |
| ഞാ | ൨൫ | ൨൨ | ൭ |
| തി | ൨൬ | ൨൩ | ൮ |
| ചൊ | ൨൭ | ൨൪ | ൯ |
| ബു | ൨൮ | ൨൫ | ൧൦ |
| വ്യാ | ൨൯ | ൨൬ | ൧൧ |
| വെ | ൩൦ | ൨൭ | ൧൨ |
| ശ | ൩൧ | ൨൮ | ൧൩ |

## വിശേഷ ദിവസങ്ങൾ.

൧-ാംനു– മാർ ആദായി ശ്ലീഹാ, മാർ അബെഹായി സഹദാ, എന്നിവരുടെ ഓർമ്മ.

൪-ാംനു– സ്ലീബായ്ക്കു പിമ്പു ൩-ാം ഞാ.

൭-ാംനു– മാർ സർഗീസു, മാർ ബാക്കോസു എന്നിവരുടെ ഓർമ്മ.

൯-ാംനു– കണ്ടനാട്ടു പള്ളിയിൽ കാലം ചെയ്ത മാർ ബസേലിയോസു മപ്രിയാനായുടെ ഓർമ്മ.

൧൧-ാംനു– സ്ലീബായ്ക്കു പിമ്പു ൪-ാം ഞാ.

൧൫-ാംനു– മാർ ഒസിയൊ തപസിയുടെ ഓർമ്മ.

൧൮-ാംനു– സ്ലീബായ്ക്കു പിമ്പു ൫-ാം ഞാ. ലൂക്കോസു ഏവൻഗേലിസ്ഥായുടെ ഓർമ്മ.

൨൦-ാംനു– പരുമലസിമ്മനാരിയിൽ കാലം ചെയ്ത മാർ ഗ്രീഗോറിയോസു, ആലുവാ സിമ്മനാരിയിൽ കാലം ചെയ്ത മാർ അത്താനാസ്യോസു എന്നീ മെത്രാപ്പോലീത്തന്മാരുടെ ഓർമ്മ. (മാർ അത്താനാസ്യോസിന്റെ ഓർമ്മ ൧൮-ാംനു– കഴിച്ചുവരുന്നു.)

൨൫-ാംനു– സ്ലീബായ്ക്കു പിമ്പു ൬-ാം ഞാ.

൨൮-ാംനു– മാർ ശെമഓന്റയും, മാർ യൂദായുടെയും ഓർമ്മ.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൮ | ൧൯൦൯ കന്നി | ലക്കം ൯


## ഇരുപതാം ശതാബ്ദത്തിലെ സുറിയാനിക്കാർ.

കെ. വി. ചാക്കൊ ബി. എ. എൽ. ററി.

ഒരു കമ്പനി ആണ്ടുതോറും അതിനുള്ള വരവു ചിലവുകളെ തിട്ടപ്പെടുത്തുന്നു. ഒരു ഗവമ്മേൻറു പത്തു വഷത്തിൽ ഒരിക്കൽ കാനേഷുമാരി കണക്കെടുക്കയും ജനസമുദായത്തിൻെറ നാനാവിധത്തിലുള്ള വൃദ്ധിക്ഷയങ്ങളെ പരിശോധിക്കയും ചെയ്യുന്നു. പൂവാധികം ഉത്തമനായിതീരുന്നതിനു ആഗ്രഹിക്കുന്ന ഒരു മനുഷ്യൻ ക്രമമായി സ്വയപരിശോധന നടത്തുന്നു. ചരിത്രകാരന്മാർ ഒരു രാജ്യത്തിനൊ ഒരുജാതിക്കൊ ഒരു കാലയളവിൽവന്നിട്ടുള്ള അവസ്ഥാന്തരങ്ങളെക്കുറിച്ചു ഗുണദോഷവിവേചനം ചെയ്യുന്നു. പരിഷ്കൃതസംപ്രദായം ഇങ്ങിനെയാണ്. സുറിയാനിക്കാരാകുന്ന നമ്മുടെ സ്ഥിതി ഈ ഇരുപതാം നൂററാണ്ടിൽ എങ്ങിനെയിരിക്കുന്നു എന്നു ഒന്നു പരിശോധിക്കതന്നെ. ചരിത്രത്തിൻെറ ദൃഷ്ടിയിൽപെട്ടും അല്ലാതെയുമുള്ള എന്തെല്ലാം സ്ഥിതിവ്യത്യാസങ്ങൾ നമുക്കു വന്നിട്ടുണ്ട്? നമ്മുടെ സമുദായത്തെപ്പററി പ്രത്യേകമായി പറയേണ്ടതല്ലോ നമ്മുടെ ആവശ്യം. ഒരുവീട്ടിൻെറ അകപ്പാടയുള്ള ഭാവം അതിനകത്തുതന്നെ ഇരിക്കുന്നവരെക്കാൾ ചിലപ്പോൾ ദൂരസ്ഥിതരായിരിക്കുന്നവർ ആയിരിക്കും കുറെക്കൂടെ ഉള്ളതുപോലെ കാണുന്നത്. ഈ സദസ്സിൽ ഒരു പ്രസംഗം ചെയ്യണമെന്നു ആവശ്യപ്പെട്ടപ്പോൾ പ്രകൃത്യാ ഉണ്ടായ ദുശ്ശങ്കയെ ദൂരീകരിക്കുന്നതിനു സഹായിച്ചതിൽ ഒരുകാര്യം മേൽപറഞ്ഞതായിരുന്നു. പൌരസ്ത്യരാകുന്ന നാം പ്രായേണ പൂവകാലങ്ങളിൽ നമുക്കുണ്ടായിരുന്ന പ്രശസ്തിയുടെയും പ്രബലതയുടെയും ശൂന്യശിഷ്ടങ്ങളുടെ സ്മരണയിൽതന്നെജീവിക്കയും ആവശ്യത്തിലധികം ചിലപ്പോൾ അവയെക്കുറിച്ചു അഭിമാനമുള്ളവരായിരിക്കയും ചെയ്യുന്നു.

ഇരുപതാം ശതാബ്ദത്തിൽ നമ്മുടെ സ്ഥിതി വളരെ ശോച്യയാണെന്നു സമ്മതിക്കാത്തവർ ചുരുങ്ങും. ഒരുകാലത്തു നമുക്കു ഒരു രാജാവുണ്ടായിരുന്നു. രാജ്യകാര്യങ്ങളിലും സാമുഹ്യ സ്ഥിതിയിലും കാലസ്ഥിതിയെ അപേക്ഷിച്ച് ഇന്നത്തേതിലും വളരെ ഔന്നത്യത്തെ പ്രാപിച്ചിരുന്നു. ആയുധാഭ്യാസവും വീര്യപരാക്രമങ്ങളും മററും വളരെ സാധാരണമായിരുന്നു. ജനത്തിൻെറ പെരുപ്പവും ധനത്തിൻെറ ചുരുക്കവുംകൊണ്ടു പൂവകാലങ്ങളിൽ ശോഭിച്ചിരുന്ന പല നല്ല ഗുണങ്ങളും തൽസ്ഥാനത്തു അതിനു സമമായ പുതിയ ഗുണങ്ങൾവരാതെതന്നെ നഷ്ടപ്പെട്ടതുപോലെയിരിക്കുന്നു. ശത്രുക്കൾ നമുക്കു ധാരാളം ഉള്ളപ്പോൾ നമ്മുടെ ജാതിതന്നെ തമ്മിൽ കലഹിച്ചു ചിന്നഭിന്നമായി അന്യോന്യം ആക്രമിച്ചിട്ടു നമ്മുടെ സ്ഥിതിയെ വളരേ ദുബ്ബലപ്പെടുത്തി. ഇതിനെല്ലാം കാരണമെന്തു? അവയിൽ ചിലതിനെ മാത്രമേ ഇവിടെ പറയുന്നതിനു അവസരമുള്ളു.

ഒന്നാമതായി പറയാനുള്ളതു നമ്മുടെ ജാതിക്കു സഭാസംബന്ധമായി വന്നുകൂടിയ പിരിച്ചിൽ അത്രെ. ഇവല്യൂഷൻ എന്ന തത്വപ്രകാരം അഭിവൃദ്ധിയെ കാണിക്കുന്നതു പല ശാഖകളായിപിരിഞ്ഞിട്ടുംകൂടെ ആണ്. മലങ്കരയുള്ള സുറിയാനിക്കാരിൽ ഒരുഭാഗം പറങ്കികളുടെ അധീനത്തിൽ ആയിതീരുന്നതിനുണ്ടായ കാരണങ്ങളെയും അവരിൽ ചിലർ നമ്മുടെപിതാക്കന്മാരോടു കാണിച്ചനയത്തേയും പരിശോധിക്കുന്നതായാൽ ആ പിരിച്ചിൽ അഭിവൃദ്ധിയുടെ ഫലമാണെന്നു ആരും ശഠിക്കുമെന്നുതോന്നുന്നില്ല. വളരെക്കാലംകഴിഞ്ഞിട്ടു പിന്നെയും പിരിച്ചിൽ ഉണ്ടായി. പത്തൊമ്പതാം ശതാബ്ദത്തിലേതു് ഏങ്ങിനെയുണ്ടായി എന്നുള്ളതിനെക്കുറിച്ചുള്ള വാദം ഇന്നും പ്രബലമായി നടക്കുന്നുണ്ടല്ലൊ. ചിലപ്പോൾ സദുദ്ദേശ്യചിത്തന്മാരായ ആളുകളും ഉദ്ദേശസിദ്ധിക്കായി ഉപയോഗിക്കുന്ന ഉപകരണങ്ങളേയും നയത്തേയും തിരഞ്ഞെടുക്കുന്നതിൽ വേണ്ടകരുതലും പൎയ്യാലോചനയും ചെയ്യായ്കമൂലം തങ്ങളുടെ പ്രയത്നങ്ങൾ പലപ്പോഴും കൊള്ളരുതാത്ത ഫലത്തെ ഉണ്ടാക്കുന്നു ഇംഗ്ലീഷുജാതിയും ഇൻഡ്യാക്കാരും തമ്മിൽ പ്രായേണ എല്ലാ കാൎയ്യങ്ങളിലും തന്നെ വലിയ അന്തരം ഉണ്ടെന്നു സമ്മതിക്കാത്തവർ ഇല്ല. ഭാഷകളുടെ ഘടന തമ്മിൽതന്നെ യാതൊരു സാമ്യവുമില്ല. ഭാഷ മനസ്സിൻെറ പ്രത്യക്ഷമായ ഒരു ഭാവമാണെന്നും കൂടെ ഓൎക്കേണ്ടതാണ്. ജാത്യാചാരങ്ങൾ തമ്മിൽ കിഴക്കും പടിഞ്ഞാറുംപോലെ അകന്നിരിക്കുന്നു. യൂറോപ്യരാജ്യഭരണരീതി വിശിഷ്യ ഇംഗ്ലീഷുരീതി അപ്പാടെ ഇൻഡ്യായിൽ കൊണ്ടുവന്നു നട്ടുകൂടാ എന്നു പറയാത്ത ധാര ഇല്ല. മിഷ്യനറിയുടെ ഭരണരീതിതന്നെ മിഷനറിയോടുകൂടെ കപ്പൽകയറേണ്ടതാണെന്നു ഒരുമുഖ്യനായ മിഷ്യനറി കഴിഞ്ഞമാസത്തിൽ ഒരു മാസികയിൽ എഴുതുകയുണ്ടായി. മാൎഗ്ഗം, വിശ്വാസാചാരങ്ങൾ മുതലായവ ഏതൊരു ജാതിക്കുണ്ടോ ആ ജാതിയുടെ സാമൂഹ്യനടപടികളിലും പരമ്പരയാ ഉള്ള ജീവിതംമൂലം ജന്മസിദ്ധമായി വന്നുകൂടുന്ന പല വാസനയും രുചിയും മനശ്ചായ്‌വും മററും കൂടി ഉണ്ടാകുന്ന മനോഗുണങ്ങളിലുംകൂടെയത്രെ ആ മാൎഗ്ഗവും വിശ്വാസാചാരങ്ങളും പ്രത്യക്ഷപ്പെടുകയും വളരുകയും ചെയ്യേണ്ടത് എന്നുള്ള സത്യം ഈ ഇരുപതാം ശതാബ്ദത്തിൽ സമ്മതിക്കാത്തവർ ഏറെയുണ്ടെന്നുതോന്നുന്നില്ല. യൂറോപ്യസമ്പ്രദായങ്ങൾ മററെല്ലാകാൎയ്യങ്ങളിലും നമുക്കു അന്യമായിരിക്കെ മാൎഗ്ഗകാൎയ്യങ്ങളിൽ സ്വദേശി ആകാൻ ശ്രമിക്കുന്നതു സൎവ്വത്രഫലപ്രദമായിരിക്കുമോ? പൌരസ്ത്യർ സാധാരണയായി പാശ്ചാത്യരെക്കാൾ കൎമ്മാനുഷ്ഠാനങ്ങളിലും ബാഹ്യവും ലളിതവുമായ മാൎഗ്ഗസംപ്രദായങ്ങളിലും അധികം പ്രതിപത്തിയുള്ളവരാണ്. നമ്മുടെ നാട്ടിൽ ഇപ്പോൾ പ്രചരിക്കുന്ന പാശ്ചാത്യ മാൎഗ്ഗം യൂറോപ്പിലേക്കും എന്നുവേണ്ടാ ലോകത്തിലേക്കും അധികം സ്വാതന്ത്ര്യേഛുക്കളായ ട്യൂട്ടൺ വൎഗ്ഗക്കാരുടെ സാമൂഹ്യപരിഷ്ക്കാരത്തിൻെറയും രാജ്യഭരണ രീതിയുടെയും മററും ഒരുശാഖയായിതീൎന്നിട്ടുള്ളതത്രെ. അവരുടെതിൽ അനുകരണീയങ്ങളും സ്തുത്യൎഹങ്ങളുമായ പലതും ഉണ്ടാകാം. അതു അവൎക്കു നല്ലതും ആയിരിക്കാം. "ഒരുത്തൻെറ ഭക്ഷണം മറെറാരുത്തനു വിഷം" എന്നുണ്ടല്ലൊ. പൌരസ്ത്യരും വളരെ അധികം യഥാസ്ഥിതികന്മാരും ആയ നമ്മുടെജാതിക്കു അവയിൽ അധികവും ആവശ്യമോ ഉപയോഗമോ ഉള്ളതല്ലെന്നത്രെ ഞാൻ വാദിക്കുന്നതു്. നമ്മുടെ പഴയ രീതികളെല്ലാം സൎവ്വത്ര ത്യാജ്യ

ങ്ങളെന്നെണ്ണി പരിഭ്രമിച്ചു വശാകുന്ന പലരും കൈക്കൊണ്ടിരിക്കുന്നതു് പതിനാറാം ശതാബ്ദത്തിലെ ഉപദേശങ്ങളും വിശ്വാസങ്ങളും രീതിയും എന്നുവേണ്ടാ ചിലപ്പോൾ ചിലരിൽ കാണുന്നപ്രകാരം ഉള്ള മതഭ്രാന്തും അത്രെ. മററുള്ളവരത്രയും തങ്ങളുടെ വിശ്വാസരീതിയെ പ്രാപിക്കണം എന്നുള്ള അഗ്രഹം വളരെ ശ്ലാഘനീയമാണ്. എന്നാൽ ഒരു ക്രിസ്ത്യീയവകുപ്പുകാരെ എങ്ങിനെയും മറെറാരു ക്രിസ്ത്യീയവകുപ്പിൽ ആക്കണമെന്നുള്ള മോഹം ഈ കാലത്തു മിക്കവാറും എല്ലാസഭകളും കുറച്ചുവരികയും ഇല്ലാതാക്കുകയും ചെയ്യയാണ്. നമ്മുടെ നാട്ടിൽ ഇതുകൊണ്ടു ഇപ്പോഴും വളരെ ക്രമക്കേടും കുഴപ്പവും ഉണ്ടായിക്കൊണ്ടിരിക്കുന്നു. മനുഷ്യർ സ്വബോധംകൊണ്ടുതന്നെ സദ്വൃത്തന്മാരായിതീരുന്നതിനു കാലതാമസം വേണ്ടിവരുന്നതുപോലെതന്നെയാണ് ഒരു സമുദായത്തിൻെറയും ഗതി. ഈ ശതാബ്ദത്തിൽപോലും സുറിയാനിക്കാർ ഇംഗ്ലീഷുകാരുടെ ഒപ്പം ഭരണതന്ത്രങ്ങളിലും സാമൂഹ്യകാര്യങ്ങളിലും എത്തിട്ടില്ല. നമുക്കുഗണനീയമായ ഒരു ജോയിൻറുസ്റ്റോക്ക് കമ്പനി ഇതുവരെയും ഉണ്ടായിട്ടില്ല. അന്യൻെറ മുതൽ കൈകാര്യംചെയ്യുന്നതിൽ നമുക്കുള്ള വിശ്വസ്തത അത്ര ഉയന്ന അളവിൽ അല്ല. സുറിയാനിക്കാരിൽ വിശുദ്ധിക്കും ഭക്തിക്കും സ്വാഭാവവൈശിഷ്ട്യത്തിനും മററുള്ളവരെക്കാൾ ഉയന്നവർ എന്നു തങ്ങളെക്കുറിച്ചുതന്നെ പറഞ്ഞുപോരുന്ന ചിലർ പൊതുമുതൽ കൈകാര്യം ചെയ്തിട്ടുള്ളതിൽ എത്രത്തോളം വിശ്വസ്തത കാണിച്ചിട്ടുണ്ട്. ചട്ടംകെട്ടിൽനിന്നും കീഴവഴക്കത്തിൽനിന്നും ആവശ്യമില്ലാതെയും അതിനുള്ള പക്വതവരാതെയും ഒരുജനസമുദായം സ്വതന്ത്ര്യരായാൽ എന്തെല്ലാം വികൃതിയാണ് കാട്ടിക്കൂട്ടുന്നതു്. "മെത്രാന്മാർ മുണ്ടുടുത്തുനടന്നാൽ മതി" "കുബ്ബാന ആക്കും ചൊല്ലാം" "കന്യാസ്ത്രീ മറിയവും എൻെറ ഭാര്യയും തമ്മിൽ ഒരുവ്യത്യാസവും ഇല്ല" എന്നിങ്ങനെയുള്ള വങ്കത്തരങ്ങൾ പറഞ്ഞു കൃതാത്ഥരാകുന്ന എത്രപേരെ നാം ദിവസേന എന്നപോലെ കാണുന്നു. അതുകൊണ്ടു സവ്വകാര്യങ്ങളിലും അതിസ്വാതന്ത്ര്യം അനുഭവിക്കുന്ന ട്യൂട്ടൺവഗ്ഗക്കാരുടെ മനോധമ്മവും ചിലപ്പോൾ ഉണ്ടാകുന്ന വകമറിച്ചിലുംകൊണ്ടുത്ഭവിക്കുന്ന മാഗ്ഗങ്ങളേയും വിശ്വാസാചാരങ്ങളേയും ഒരു ക്രിസ്ത്യീയസഭയാകുന്ന നമ്മിൽ കുത്തിച്ചെലുത്തി യൂറോപ്പിൽ ൧൬-ാം ശതാബ്ദത്തിലും തുടരേയും ഉണ്ടായ എല്ലാതരഛിന്നഭിന്നങ്ങളേ ഇവിടെയും ആവത്തിക്കുന്നതിനു സംഗതിവരുത്തുന്നതോത്താൽ സങ്കടംതന്നേ. ഇപ്പോൾ തെക്കേ അററത്തുള്ള യൂനിറേററിയൻവിശ്വാസംമുതൽ ഇടക്കുള്ള നിഷ്പാപപൂണ്ണതയിൽക്കൂടെ ആധുനികമാഗ്ഗം പലയിടത്തും മുങ്ങിയും പൊങ്ങിയും വടക്കേ അററത്തുള്ള ആചാരമില്ലായ്മവരെയും എത്തിയിരിക്കുന്നു.

പറങ്കികളുടെ ബന്ധുക്കളായിപ്പോയ ഒരു വകുപ്പുമുതൽ ഏററം ഇളയ വകുപ്പായ "ബ്രദർ"വരെയും ഉള്ള പിരിച്ചിൽ ആണ് നമ്മുടെ ജാതിക്കു വലിയ ദോഷം ചെയ്തതു. പണ്ടത്തെ മുടക്കും കുരിശു ചുമന്നുകൊണ്ടുനിന്നുള്ള കുബ്ബാന കാണലും മററും പോയിട്ടു ഒരുത്തനെ ഒന്നു ശാസിച്ചുപോയെങ്കിൽ അവൻ പോയിക്കഴിഞ്ഞു. ഇതു ഒരു സമുദായത്തെ ഭരിച്ചുകൊണ്ടുപോകേണ്ടയാതൊരുത്തക്കും ഗുണപ്രദമായ ഒരേപ്പാടല്ല. ഇതുകൊണ്ടു പണ്ടത്തേതെല്ലാം തന്നെ വേണമെന്നാരും വാദിക്കുന്നുമില്ല.

വേറെ ഒരാപത്തു നമുക്കു വന്നുകൂടിയിരിക്കുന്നതു് ശുദ്ധമേ സാമുദാ

യികമായ ഒരു നഷ്ടമാണ്. അടുത്ത ചാർച്ചക്കാർ തമ്മിലുള്ള വിവാഹത്തെ അഭിജ്ഞന്മാർ വിരോധിച്ചിരിക്കുന്നതെന്താണ്. ബന്ധുതയ്ക്കു പുരുഷനു ഏഴു തലമുറയും സ്ത്രീയ്ക്കു അഞ്ചും അകലം വച്ചിരിക്കുന്ന നടപ്പു നമ്മുടെ സമുദായത്തിൽ ചിലടത്തു ഇപ്പോഴും ഉണ്ടല്ലൊ. യാതൊരു കുഡുംബത്തിന്റെയോ വർഗ്ഗത്തിന്റെയൊ രക്തത്തിൽ ലീനമായി കിടക്കുന്ന രോഗവും ദോഷവും വെളിക്കുനിന്നു വരുന്ന അന്യ ഗുണങ്ങളോടുകൂടിയ രക്തത്തോടുള്ള സമ്പർക്കംകൊണ്ടു നശിക്കാതെ ഇരുന്നാൽ കാലാന്തരത്തിൽ ആ കുഡുംബവും വർഗ്ഗവും നാമാവശേഷമായിപ്പോകും. യൂറോപ്പിലെ രാജകുഡുംബങ്ങൾ തമ്മിൽ മാത്രം വളരെക്കാലമായി വിവാഹം നടത്തിക്കൊണ്ടിരിക്കുന്നതുകൊണ്ടു നല്ല സുഖശരീരമുള്ളവർ അവരിൽ വളരെ ചുരുക്കം ആളുകൾ മാത്രമെ ഉള്ളു എന്നു ചില ശാസ്ത്രജ്ഞന്മാർ പറയുന്നുണ്ടു. നമുക്കു പാററിയിരിക്കുന്നതും ഏറെക്കുറെ അങ്ങിനെയാണ്. ഗതാഗതത്തിനുള്ള അസൌകര്യങ്ങൾകൊണ്ടും ബന്ധുക്കളെ അടുത്തു കിട്ടുന്നതു പല കാരണങ്ങളാലും ആഗ്രഹിക്കത്തക്കതെന്നു എണ്ണിപ്പോരുന്നതുകൊണ്ടും കല്യാണം പലപ്പോഴും ഒരു ചുരുങ്ങിയ വൃത്തങ്ങളിൽ കിടന്നു കറങ്ങുകയാണ്. ഒരുകുഡുംബക്കാർക്കുള്ളതുപോലെ ഒരു ദേശക്കാർക്കും വരാമല്ലൊ. 'വെച്ചൂർപശു' 'പാലാ തേങ്ങാ' 'കവളപ്പാറപ്പുല്ലു' എന്നുംമററുമുള്ള പേരുകൾ ഓരോ ദേശത്തിനു വിശേഷവിധിയായുള്ള ഗുണങ്ങളെ കുറിക്കുന്നതാണല്ലൊ. ഓരൊ ദിക്കിന്റെ ഗുണം ആ ദിക്‌വാസികളുടെ ശരീരത്തിലും വ്യാപരിക്കാതിരിക്കാൻ പാടില്ല. ആധുനികകാലത്തു നാം കാണുന്നതു മാർഗ്ഗവ്യത്യാസങ്ങളാൽ ചില പ്രത്യേക ദിക്കുകൾ ചില പ്രത്യേക സഭക്കാർക്കു എന്നപോലെ ഭാഗിക്കപ്പെട്ടുപോയതാണ്. മലങ്കരയിൽ താണ പ്രദേശങ്ങൾ മിക്കവാറും റോമൻകത്തോലിക്കാ വകുപ്പുകാർക്കാണു. മലനാടുകളിൽ ഒരു വലിയ ഭാഗവും അവരുടേതാണു. നമ്മുടെ ജനങ്ങൾ മദ്ധ്യപ്രദേശങ്ങളെ സാധാരണമായി അനുഭവിക്കുന്നു. എന്നാൽ തിരുവിതാംകൂറിന്റെ ഒട്ടു മദ്ധ്യഭാഗത്തു പമ്പയാറിന്റെയും മണിമലയുടെയും തീരങ്ങളും അവയ്ക്കു രണ്ടിനും ഇടയിലുള്ള ദിക്കുകളും അത്രെ മർത്തോമ്മാക്കാരുടെ പ്രധാനമായ വാസസ്ഥലങ്ങൾ. മദ്ധ്യപ്രദേശത്തു തീവണ്ടിമുതൽ തീവണ്ടിവരെ തെക്കുവടക്കായി ഏകദേശം ഒരുപോലെ പാർത്തുവരുന്നതും നമ്മുടെ സമുദായം മാത്രമാണ്. ഒടുവിൽ പറഞ്ഞ രണ്ടു വകുപ്പുകളും തമ്മിൽ ഉണ്ടാകാറുള്ള ചില ബന്ധുതകൾ ഒഴിച്ചാൽ വിവാഹത്തെസംബന്ധിച്ചടത്തോളം ഓരോവകുപ്പുകാരും അവരവരുടെ വൃത്തത്തിൽ കിടന്നു കറങ്ങുകയാണ്. നാം വളരെ ചുരുങ്ങിയ ജനം ആകകൊണ്ടു കാലാന്തരത്തിങ്കൽ ഇതു വലിയ ദോഷത്തെ വരുത്തിക്കൂട്ടും. നമ്മുടെ സമുദായത്തിൽതന്നെ തെക്കുമുതൽ വടക്കുവരെയുള്ള പല ദേശങ്ങളും മിക്കവാറും തമ്മിൽ തമ്മിൽ വേണ്ടപോലെ പരിചയപ്പെടാതെതന്നെയല്ലൊ ഇപ്പോഴും സ്ഥിതിചെയ്യുന്നതു. ഇതിനെന്താണ് ഒരു പ്രതിവിധി; ഒന്നുരണ്ടുവഴിയുണ്ടായേക്കാം. ഒന്നാമത്തേതു നിഷ്പ്രയാസേനസാധിക്കാവുന്നതാണ്. മററുള്ള വകുപ്പുകാരുടെ സ്ഥിതിയെക്കുറിച്ചു ഇവിടെ ആലോചിച്ചിട്ടു ആവശ്യം ഇല്ലല്ലൊ. നമ്മെ സംബന്ധിച്ചിടത്തോളം കുന്നംകുളംമുതൽ കുണ്ടറവരെയൊ അതിനും തെക്കുവരെയൊ ഇനിയും വിഹാഹം നടത്തുന്നതു പഴയ ചാർച്ച വിട്ടും പുതിയ വഴികളിൽകൂടിയും ആയിരിക്കണം.

സ്ത്രീധനത്തിൻെറ കാൎയ്യം രണ്ടാമത്തേതാകണം. വിദ്യാഭ്യാസത്തിൽ അധികം മുമ്പിട്ടു നില്ക്കുന്ന ദേശങ്ങളിലെ പെൺകുട്ടികളെ വില കൂടാതയും കുറഞ്ഞ വിലയ്ക്കും മറവുള്ളവർ എടുത്തിട്ടു ഇനിയത്തെ തലമുറയിൽ വിദ്യാഭ്യാസത്തിനും സുഖകരങ്ങളും ഗുണപ്രദങ്ങളുമായ നവീന സമ്പ്രദായങ്ങൾക്കും പ്രചാരം വൎദ്ധിപ്പിക്കണം. മലനാട്ടുകളിലെ അരോഗദൃഢഗാത്രരായ ചെറുപ്പക്കാരെ താണപ്രദേശക്കാരോടു ചേൎക്കണം. വന്ധ്യസ്വഭാവത്തെ ഫലപ്രദമായതിനോടു യോജിപ്പിച്ചിട്ടു സാമൂഹ്യമായ ഐശ്വൎയ്യത്തെ വൎദ്ധിപ്പിക്കാം. അധിക സുഖവൃത്തിയിൽ ജീവിക്കുന്ന ചില ദിക്കുകാരും ദേഹാദ്ധ്വാനത്തിൽ ബദ്ധശ്രദ്ധന്മാരായിരിക്കുന്ന മററു ചിലരും തമ്മിൽ നിശ്ചയമായും അധികം ദൃഢമായ ബാന്ധവം ഉണ്ടാവണം. ചുരുക്കി പറഞ്ഞാൽ ഒരു ആവിവണ്ടി തെക്കുവടക്കുണ്ടായാൽ അതിൻെറ ആവി നമ്മുടെ സമുദായത്തിൻെറ രക്തത്തെ വളരെ ശുദ്ധിയാക്കും എന്നു ഇനിക്കു ദൃഢമായ വിശ്വാസം ഉണ്ടു.

ഇതു സംബന്ധിച്ചു രണ്ടാമതായി പറയാനുള്ളതു പലൎക്കും വളരെ ത്യാജ്യമോ ഹാസ്യമോ ആയി തോന്നിയേക്കാം. ഏതൊരു ജാതിയുടെയും ദീൎഘമായ ആവശ്യങ്ങളെ കണ്ടുപിടിച്ചു അവയ്ക്കു വേണ്ട കരുതൽ ചെയ്യത്തക്ക ദീൎഘദൎശിമാർ ആ ജാതിക്കില്ലാതെ പോയാൽ അതു ജീവിതമത്സരത്തിൽ വളരെ പിന്നോക്കം പോയി ഒടുവിൽ നാമാവശേഷമായിപ്പോകുമല്ലോ. പല വിധത്തിൽ ഇൻഡ്യാ ആകപ്പാടെ യോജിക്കുന്ന ഈ കാലത്തു നാം പലിപ്പവും ഭാവിച്ചു എത്രനാൾ ഇങ്ങിനെ തനിച്ചു നില്ക്കും. യഹൂദനേയും പാർസിയേയും നമ്മോടു താരതമ്യപ്പെടുത്തുന്നതിനു പല വിധത്തിലും നിവൃത്തിയില്ല. ഇൻഡ്യയിലുള്ള ക്രിസ്ത്യാനികൾ തമ്മിൽ വിവാഹവും മററു വിധത്തിലുള്ള സംയോജിപ്പും നടക്കുന്നതിൻെറ സമ്പ്രദായം ഓൎത്താൽ അടുത്ത കാലത്തു നാം അശ്ശേഷം പുറകിൽ പോകേണ്ടി വരും. ഇൻഡ്യാസാമ്രാജ്യത്തിൻെറ നാനാഭാഗത്തുമുള്ളവർ തമ്മിൽ അത്രെ വിവാഹം നടത്തുന്നതു. ഒരു ബങ്കാളിയും പഞ്ചാബിയും തമ്മിൽ ഉണ്ടാകുന്ന വിവാഹംകൊണ്ടു ഒരുത്തൎക്കില്ലാത്തതു മറെറാരുത്തൎക്കു കൊടുത്തിട്ട് ജാതിയുടെ ഉജ്ജീവശക്തിയേ പൂൎവ്വാധികം വൎദ്ധിപ്പിക്കുന്നു. ഇത്രയും ഉള്ള കാലമെല്ലാം നാം തനിച്ചു നില്ക്കയെന്നൊ? പറയന്മാർ, ചാന്നാന്മാർ, തീയർ മുതലായ ജാതികളിൽ നിന്നുള്ള ക്രിസ്ത്യാനികൾ എത്ര ഔന്നത്യത്തെ പ്രാപിച്ചിരിക്കുന്നു? അടുത്തുതന്നെ ഒരു സിറിയൻക്രിസ്ത്യൻയുവതിയെ കോൺവോക്കേഷൻശാലയിലേക്കു വഴി കാണിച്ചതു ഉയൎന്ന ജാതിയിലുള്ള സ്ത്രീകളെപ്പോലെ വസ്ത്രധാരണം പാടില്ല എന്നു സാർ. ടി. മാധവരായർ ഏതു സ്ത്രീകളെക്കുറിച്ചു പറഞ്ഞുവോ ആ വൎഗ്ഗത്തിൽപെട്ട ഒരു തെക്കൻ തിരുവിതാംകൂർകാരി യുവതി ആയിരുന്നു എന്നുള്ളതു ഈ ഘട്ടത്തിൽ വിശേഷാൽ സ്മരണീയമാണു. വിശ്വാസാചാരങ്ങളിലും സാമൂഹ്യസ്ഥിതിയിലും നമ്മോടു വളരെ അടുക്കുന്ന ഇൻഡ്യൻക്രിസ്ത്യാനികൾ തെക്കെ ഇൻഡ്യയിൽ ധാരാളം ഉണ്ടു. ഈ നാട്ടിലുള്ള പ്രോട്ടസ്റ്റൻറുകാരോടും കാൎയ്യത്തിൽ പ്രോട്ടസ്റ്റൻറുരീതിയെ തുടരുന്ന മററുള്ളവരോടും ബാന്ധവം ഉണ്ടാകാമെങ്കിൽ അന്യദേശങ്ങളിലുള്ള ഇൻഡ്യൻക്രിസ്ത്യാനികളുമായിട്ടു ഏതെങ്കിലും വിധത്തിൽ യോജിപ്പാൻ വല്ല മാൎഗ്ഗവും ഉണ്ടാക്കാമോ എന്നു ആലോചിക്കണമെന്നേ ഞാൻ സാധിക്കുന്നൊള്ളു. ആവിവണ്ടി പോ

ർസ്യായിൽക്കൂടെ സുറിയാനാട്ടിലേക്കു നീട്ടുന്നതിനുള്ള ആലോചന വാസ്തവമായി പരിണമിക്കുന്ന പക്ഷവും നമുക്കു പല വിധത്തിൽ പ്രാബല്യവും അഭിവൃദ്ധിയും ഉണ്ടാവാൻ വഴിയുണ്ടു. നാം മിക്കവാറും ദ്രാവിഡരായിതീൎന്നുപോയെങ്കിലും പല വിധത്തിലും നമുക്കു ആ ദിക്കുകാരുമായിട്ടു യോജിപ്പാൻ സംഗതിവരും. (തുടരും)

---

## താരകയുടെ തന്ത്രങ്ങൾ (തുടൎച്ച)

പല പത്രികകളിലായി ഞാൻ ലേഖനങ്ങളെഴുതി മിസ്റ്റർ ദാനിയേലിനെ വെല്ലു വിളിച്ചിട്ടും അദ്ദേഹം പുരുഷന്മാരെപ്പോലെ നേരെ വന്നു യുദ്ധംചെയ്യാതെ അങ്ങും ഇങ്ങും ഇരുന്നുംകൊണ്ടു പത്രികാലേഖകന്മാർ ഗണനീയന്മാരല്ല, ശ്രായിതണ്ടാൻ മുതൽപേരാണ് അതിലെ ലേഖകന്മാർ എന്നൊക്കെ പറയുന്നതായി അറിയുന്നു. ഗണനീയത്വത്തെ അളക്കുന്ന കോൽ ഇന്നതാണെന്നു വെളിപ്പെടുത്തുമ്പോൾ മാത്രമെ മിസ്റ്റർ ദാനിയേലിന്റെ ഗണനീയത്വത്തിന്റെ നിസ്സാരതയും പുറത്തു വരികയുള്ളു. നമ്മുടെ സ്നേഹിതൻ ഗണനീയനല്ലെന്നാണല്ലൊ, കൎക്കടകം ലക്കം പത്രികയിൽ 'യാക്കോബായ ഉപദേഷ്ടാവും' പറഞ്ഞിരിക്കുന്നതു. താരകാധിപർ ഗണനീയനല്ലാത്തതുകൊണ്ടു പത്രികാലേഖകന്മാരും പത്രികാലേഖകന്മാർ താരകയുടെ അഭിപ്രായപ്രകാരം ഗണനീയന്മാരല്ലാത്തതുകൊണ്ടു താരകാധിപരും അന്യോന്യം ഉത്തരം പ്രസിദ്ധപ്പെടുത്താതിരിക്കുന്നതിനു താരക എടുത്തിട്ടുള്ള ഒരു വിദ്യയാണു ഇതെന്നെനിക്കു തോന്നുന്നു. എന്നാൽ എന്റെ ലേഖനങ്ങൾക്കു താരക മറുപടി പറഞ്ഞാലും ഇല്ലെങ്കിലും താരകയുടെ ഓരോ ലക്കങ്ങളേയും മുറയ്ക്കു നിരൂപണം ചെയ്തു താരകാധിപരുടെ അജ്ഞത്വം, നവീകരണ സഭയുടെ കുത്തഴിവു, താരകാലേഖകന്മാരുടെ ലക്കില്ലായ്മ ഇവയൊക്കെ വെളിപ്പെടുത്തണമെന്നു ഞാൻ വിചാരിക്കുന്നു.

വൃ- മേടത്തിലെ താരകയിൽ വി- ഐ- തോമ്മസ് എന്നൊരു ബി- ഏ-ക്കാരന്റെ ഒരു സഭാചരിത്രം കാണുന്നു. ഇദ്ദേഹം തുലാമാസത്തിലൊരു ലേഖനം എഴുതി ദിവ്യശ്രീ. ഗീവറുഗീസച്ചൻ എം- ഏ- അവർകളെ കഠിനമായി ആക്ഷേപിച്ചിരുന്നതുപോലെ ഇപ്പോഴും അദ്ദേഹത്തെ അതിരു വിട്ടാക്ഷേപിച്ചിരിക്കുന്നു. മിസ്റ്റർ ഏ- പീലിപ്പോസുമായുള്ള വാദത്തിൽ അദ്ദേഹത്തെ കഠിനമായി ആക്ഷേപിച്ച മിസ്റ്റർ ദാനിയേൽ ഇപ്പോൾ പറയുന്നതു മിസ്റ്റർ പീലിപ്പോസിനെ ആക്ഷേപിച്ചില്ലന്നാണ്. ആക്ഷേപമെന്നുള്ളതു് ക- പു- ഇവ തുടങ്ങിയുള്ള വാക്കുകളെ ഉപയോഗിക്കമാത്രമാണെന്നായിരിക്കാം താരകാധിപർ ധരിച്ചിരിക്കുന്നതു. എന്നാൽ ഒരു പള്ളിക്കൂടത്തിൽ പഠിച്ചതിന്റെ ശേഷം പത്രാധിപരായിരുന്നാൽ മതി. മിസ്റ്റർ പീലിപ്പോസിനെ ആക്ഷേപിച്ച വകയ്ക്കു എത്ര നവീകരണക്കാർ താരകാധിപരെ അടിക്കാൻ ചെന്നു എന്നുള്ളതു അദ്ദേഹത്തിനും ദൈവത്തിനും മാത്രമെ അറിഞ്ഞുകൂടു. നമ്മുടെ ബി- ഏ-ക്കാരനും അച്ചനെ ആക്ഷേപിച്ചിട്ടില്ലെന്നു താരക വാദിക്കുമൊ എന്നെനിക്കു സംശയം. തൎക്കശാസ്ത്രം അഭ്യസിച്ച മഹാനായതുകൊണ്ടു താരകാധിപർ കട്ടകിടയോളം വിടുകയില്ലെന്നു തോന്നുന്നു.

വല്ല ചരിത്രവും ഞാനും വായിച്ചിരുന്നെങ്കിൽ അച്ചൻ പറയുന്നതാണൊ ബി.എ.ക്കാരൻ പറയുന്നതാണൊ ശരിയെന്നു തീച്ചപ്പെടുത്താമായിരുന്നു. എന്നാൽ അന്യപുസ്തകങ്ങളുടെ സഹായം കൂടാതെ വാദവിഷയമായ ലഘുലേഖയിൽനിന്നുതന്നെ നമ്മുടെ ബി.ഏ.ക്കാരൻെറ ലേഖനത്തിൻെറ ചില ഭാഗങ്ങളെ ഖണ്ഡിക്കാമെന്നു എനിക്കു തോന്നുന്നു. ക്രൈസ്തവം ൲൨൦- മുതൽ ൲൨൨- വരെ സെലൂഷ്യയെ ഭരിച്ചിരുന്ന മല്പ്രിയാനാമാർ നെസ്തോറിയരായിരുന്നെന്നു മിസ്റ്റർ തോമസ് ബാംബെ ഏഷ്യാററിക്ക് ജർണൽ എന്ന പുസ്തകത്തിൽനിന്നെടുത്തെഴുതുന്നുണ്ടു. ജെർണൻസഹിൻ പറയുന്നതെല്ലാം വിശ്വസിക്കത്തതല്ലെന്നു ഒന്നുരണ്ടുദാഹരണങ്ങളാൽ ഇവിടെ തെളിയിക്കാമെന്നു വിചാരിക്കുന്നു. (൧) വലിയ തിരുമേനിയെക്കുറിച്ചു ഈയിടെ മദ്രാസ് മെയിൽ പത്രത്തിൽ എഴുതിയപ്പോൾ അദ്ദേഹത്തിൻെറ വലിയപ്പൻ ഒരു മെത്രാനായിരുന്നു എന്നു പറഞ്ഞിരിക്കുന്നതായി അറിയുന്നു. ഇതുമൂലം സുറിയാനിസഭയിലെ മെത്രാന്മാർ വിവാഹം ചെയ്യുന്നവരാണെന്നു ഒരുത്തനു അനുമാനിക്കരുതോ. (൨) ടൈംസ് അഫ് ഇൻഡ്യാ എന്ന പത്രത്തിൽ "സുറിയാനിഭാഷ പള്ളികളിൽ ഉപയോഗിക്കുന്നതുകൊണ്ടാണ് നമ്മെ സുറിയാനിക്കാർ എന്നു വിളിക്കുന്നതെന്നും, നാമെല്ലാവരും മരക്കാന്മാരുടെ വംശജന്മാരാണെന്നും പറഞ്ഞിരിക്കുന്നു. ഇതും വാസ്തവവിരുദ്ധമായിട്ടുള്ളതാണെന്നും ചരിത്രസംബന്ധമായ ഒരു തെളിവായിട്ടു ഇതിനെ എടുക്കാൻ പാടില്ലെന്നും നമുക്കറിയാം. ഏഷ്യാററിക്ക് ക്വാട്ടർലിറെവ്യൂ എന്ന മാസികയിലൊമറെറാ ഒരാൾ സുറിയാനിക്കാർ താണജാതിക്കാർ ക്രിസ്തുമതത്തിൽ ചേൎന്നതിൽനിന്നുണ്ടായതാണെന്നു മററും എഴുതുകയും അതിനെ ആക്ഷേപിച്ചു മലബാർ ഹിറാൾഡ് എന്ന പത്രത്തിൽ ഒരാൾ മറുപടിയെഴുതിയിരുന്നതായും എന്നോടൊരാൾ പറഞ്ഞെനിക്കറിവുണ്ട്. ക്വാർട്ടറിലിറെവ്യൂവിൽ പറഞ്ഞിരിക്കുന്നതിനെ അടിസ്ഥാനമാക്കി സുറിയാനിക്കാരെല്ലാം മരക്കാന്മാരും അരയന്മാരും മററുമാണെന്നു ഒരുവൻ പറവാൻ തുടങ്ങിയാൽ അവനെ വെറും ഭ്രാന്തനായിട്ടല്ലാതെ നാമാരും വിചാരിക്കയില്ല.

ഈ കാരണങ്ങളെ മാത്രം അടിസ്ഥാനമാക്കി ബാംബെ ഏഷ്യാററിക്ക് ജർണലിൽ പറഞ്ഞിരിക്കുന്നതിനെ അവിശ്വസിക്കണമെന്നു പറയുന്നതിനെനിക്കു ധൈൎയ്യമില്ല. ഒരു പക്ഷെ നമ്മുടെ താരകാധിപർ പറഞ്ഞേക്കും: ബാഡ്ജർസായ്പിൻെറ പുസ്തകം വിശ്വസിക്കാൻ പാടില്ലെന്നു പറഞ്ഞതു കേട്ടില്ലേ.

൲൨൨- വരെ പാരീസികസഭ നെസ്തോറിയമല്ലായിരുന്നെന്നും അവിടുത്തെ മല്പ്രിയാനാമാർ നെസ്തോറിയ വിശ്വാസത്തിലുൾപ്പെടാത്ത അന്ത്യോഖ്യാപാത്രിയക്കീസന്മാക്കു കീഴ് പെട്ടിരുന്നെന്നും അച്ചൻ 'സ്വപ്നം കാണാതെ' സാക്ഷിസഹിതം എഴുതിയിരിക്കുന്നതു നമ്മുടെ ബി.ഏ.ക്കാരൻ കണ്ടില്ലായിരിക്കാം. പ്രസ്തുതലഘുലേഖ വായിച്ചപ്പോൾ തിരുവനന്തപുരത്തെ സുറിയാനിക്കാരെ തമ്മിൽ ഭിന്നിപ്പിക്കുന്നതെങ്ങിനെയാണെന്നു സ്നേഹിതൻ വിചാരിച്ചുകൊണ്ടിരുന്നിരിക്കാം. സെലൂഷ്യാ കാസോലിക്കാ അന്ത്യോഖ്യയുമായുള്ള ബന്ധം വേർപെടുത്തു അദ്ദേഹം നെസ്തോറിയ മതത്തെ സ്വീകരിച്ച ൲൨൨-ൽ ആയിരുന്നെന്നു ഡാക്ടർ നീൽഹിസ്റ്ററി അഫ് ദി ഹോളി ഈസ്റ്റേൺചച്ച് വാല്യം ൧ പൃം ൧൨൫-ൽ പറയുന്നു എന്നും.

അഞ്ചാം ശതാബ്ദത്തിൽ (അതായ്തു ൪൮൮ വരേ ഉദ്ദേശിച്ചിട്ടൊള്ളു എന്നു തോന്നുന്നു) പാരസീകസഭ നെസ്തോറിയമല്ലായിരുന്നു എന്നു ക്രർട്ടസ് ചർച്ച്ഹിസ്റ്ററി വാല്യം ൧ പുറം൩൩൩-ൽ പറഞ്ഞിരിക്കുന്നുഎന്നും അച്ചൻ ലഘുലേഖയിൽ പ്രസ്താവിച്ചിരുന്നാറെ അതിനെ ഖണ്ഡിക്കാതെ ബാംബെ ഏഷ്യാററിക്ക് ജർണൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു എന്നു ജല്പിച്ച് അച്ചനെ കണക്കില്ലാതെ ആക്ഷേപിച്ചതു ഒരു ബി- ഏ-ക്കാരനു യോഗ്യമോ? ഡാക്ടർ നീലിനെയും പ്രൊഫസർ ക്രർട്ടസിനെയും ഇന്നയിന്ന കാരണങ്ങളാൽ വിശ്വസിക്കാൻ പാടില്ലെന്നും അവരെക്കാൾ വിശ്വാസയോഗ്യമായിട്ടുള്ളതാണു ബാംബെ ഏഷ്യാററിക്ക് ജർണൽ എന്ന സകാരണം കാണിച്ചിരുന്നെങ്കിൽ നമ്മുടെ ബി- ഏ-ക്കാരൻെറ അസംബന്ധപ്രലപനങ്ങൾക്കു വല്ല വിലയും ഉണ്ടായിരുന്നേനെ. അച്ചൻ രണ്ടു സാക്ഷികളെ കാണിച്ചതിനു മിസ്റ്റർ തോമസ് ഒന്നേ കാണിച്ചൊള്ളു. യാക്കോബ്യനായ ഒരച്ചൻ ഈ ലഘുലേഖ എഴുതിയതുകൊണ്ടും കേരളത്തിൽ പണ്ടേതന്നെയുള്ള സഭ യാക്കോബായസഭയാണെന്നു സ്ഥാപിച്ചതുകൊണ്ടും, നവീകരണക്കാൎക്കു ഇതു മൎമ്മഭേദകമായിട്ടാണിരിക്കുന്നതെന്നും അതിൻെറ ഫലമായിട്ടാണു ചില ഓക്കാനങ്ങളും ഛൎദ്ദികളും ഒക്കെ വെളിയിൽ വന്നിരിക്കുന്നെന്നും ഞങ്ങൾക്കറിയാം. മലയാളത്തെ സഭ നവീകരണസഭയാണെന്നു സാധിപ്പാൻ പ്രയാസമുണ്ടെന്നു കണ്ടപ്പോൾ (അതു യാക്കോബ്യമല്ലായിരുന്നു നെസ്തോറിയമായിരുന്നു എന്നു സ്ഥാപിക്കാൻ ഈ ബി- ഏ-ക്കാരൻ ചാടിപ്പുറപ്പെട്ടപ്പോൾ വട്ടിപ്പണം ഞങ്ങൾക്കു കിട്ടിയില്ലല്ലൊ. യാക്കോബ്യൎക്കു കൊടുക്കരുതെന്നാണ് ഞങ്ങളുടെ അഭിപ്രായം എന്നു ചില നവീകരണക്കാർ പറഞ്ഞതു എനിക്കോൎമ്മ വന്നു. ഓഹോ മറന്നുപോയി ഈയിടെ ഒരു നവീകരണബി- ഏ-ക്കാരൻ അവരുടെ സഭയാണ് മാൎത്തോമ്മാശ്ലീഹാ സ്ഥാപിച്ച സഭയെന്നു കോട്ടയത്തു അവരുടെ സിമ്മനാരിയിൽവച്ചു പ്രസംഗിച്ചു എന്നു കേട്ടു. കൊള്ളാം റോമാക്കാർ ഈയിടെ ഇറക്കിയ പുസ്തകത്തെക്രൂടെ ഖണ്ഡിച്ചു പൂൎത്തിയാക്കി വേഗത്തിൽ വെളിക്കിറക്കണമെന്നപേക്ഷ.

പി- എം- കോശി.

---

“യാക്കോബായ സഭയുടെ കുത്തഴിവ്.”

അഥവാ

താരകാധിപൎക്കു പററിയ ഒരബദ്ധം.

അനേകം അസംബന്ധങ്ങൾ തൻെറ പത്രത്തിൽ പ്രസിദ്ധപ്പെടുത്തി കുപ്രസിദ്ധമായ ഒരു പേരിനെ സമ്പാദിച്ച മിസ്റ്റർ കെ. എൻ. ദാനിയേലിൻെറ പ്രസ്തുത ലേഖനം മുഴുവൻ അബദ്ധം പററിയിരിക്കുന്നുഎന്നു അദ്ദേഹത്തിൻെറ അനൎത്ഥകങ്ങളായ കാൎയ്യങ്ങളാൽ നിറഞ്ഞിരിക്കുന്ന ഈ ലേഖനത്തെ നിരൂപണം ചെയ്യുവിടെ എഴുതുന്നതിനെ വായിക്കുന്ന ഏവൎക്കും ബോദ്ധ്യപ്പെടുന്നതാണ്. താരകാധിപരുടെ വാദവിഷയമായ ലേഖനത്തിൻെറ തലക്കെട്ടു ‘യാക്കോബായ സഭയും കുത്തഴിഞ്ഞ പുസ്തകവും’ എന്നാണ്. ഈ സംജ്ഞതന്നെ ഈ ലേഖനത്തിനു യോജിക്കുന്നുണ്ടൊ? ‘കുത്തഴിഞ്ഞ പുസ്തകം’ എന്നു പേരോടുക്രൂടി ഒരു പുസ്തകം ഇതുവരെ വെളിക്കിറങ്ങിയിട്ടുണ്ടൊ? ഇല്ലെങ്കിൽ യാക്കോബായസഭയും കുത്തഴിഞ്ഞ പുസ്തകവും എന്നു തലക്കെട്ടോടുക്രൂടി ഒരു ലേഖനം എഴുതുന്നതെങ്ങിനെയാണ്? യാക്കോബായസഭയ്ക്കും നവീകരണസഭയ്ക്കുമെന്നതുപോലെ കുത്തഴിവുണ്ടെന്നു കാണിക്കാനാണ് ഈ ലേഖന പരമ്പരയിൽ മിസ്റ്റർ ദാനിയേൽ ശ്രമിക്കു

ന്നതെങ്കിൽ "യാക്കോബായസഭയുടെ കത്തഴിവു" എന്നു മാത്രം ഈ ലേഖനത്തിനു തലക്കെട്ടുകൊടുത്താൽ മതിയായിരുന്നു. അതുകൊണ്ടു പ്രസ്തുത തലക്കെട്ടിട്ടെഴുതിയതിൽതന്നെ താരകാധിപക്കു അബദ്ധം പറ്റിയിരിക്കുന്നു.

൨. "നിസ്സാരമായ ചില സംഗതികളിലൊഴിച്ചു പ്രധാനമായ ഉപദേശവിഷയങ്ങളിൽ" നവീകരണനേതാക്കന്മാർ തമ്മിൽ ഭിന്നിക്കുന്നില്ലെന്നു താരക ബലമായി വാദിച്ചിരിക്കുന്നു. നിസ്സാരമായ ചില സംഗതികളിലെങ്കിലും താരകാധിപരുടെ അപ്പച്ചന്മാരും അച്ചന്മാരും തമ്മിൽ ഭിന്നിക്കുന്നു എന്നു സമ്മതിച്ചതിൽ കത്തഴിവിൽനിന്നു തീരെ വിമുക്തയായ ഒരു സഭയല്ല നവീകരണസഭയെന്നു ടി. സഭയുടെ നാവുതന്നെ ഏറ്റുപറഞ്ഞിരിക്കുന്നു. നമ്മുടെ ലേഖനകർത്താവു പറയുന്നപ്രകാരം നിസ്സാരമായ സംഗതികളിൽമാത്രമെ നവീകരണസഭയിലെ പ്രധാനികൾ തമ്മിൽ ഭിന്നിക്കുന്നുള്ളോയെന്നു അല്പമെ പരിശോധിക്കാം.

(എ) വി. കുർബ്ബാനയെസംബന്ധിച്ചു ഈ കത്തഴിഞ്ഞ നവീകരണസഭയുടെ വിശ്വാസം എന്താണെന്നു എനിക്കു അറിയാൻപാടില്ല. എങ്കിലും സി. എം. എസ്സുകാരോടു ഇവർക്കു വിശ്വാസവിഷയങ്ങളിൽ അടുത്ത സംബന്ധമുള്ളതുകൊണ്ടു അതിന്റെ ഉപദേശംതന്നെയായിരിക്കാം ഇവരുടേതും എന്നു എനിക്കു തോന്നുന്നു. എന്നാൽ വി. കുർബ്ബാന ശരീരരക്തങ്ങളാകുന്നെന്നും അതു നിത്യജീവനായി നൽകപ്പെടുന്നെന്നും പറയുന്ന അനേകം നവീകരണകത്തനാരന്മാരെ ഞാൻ കാണിച്ചുതരാം. ഇതു ഒരു പ്രധാന സംഗതിയിലുള്ള വ്യത്യാസമല്ലയൊ?

(ബി) നോമ്പാചരിക്കുന്നതു ഇന്ന വിധത്തിലാണെന്നു താരകാധിപരുടെ 'അടിസ്ഥാനം' എന്ന കൃതിയിൽ പറഞ്ഞിട്ടുണ്ടെന്നുതോന്നുന്നു. മത്സ്യമാംസാദികളെ നോമ്പുകാലങ്ങളിൽ ഭുജിക്കാതിരിക്കുന്ന യാക്കോബ്യ ഏർപ്പാടിനെ അതു ആക്ഷേപിച്ചിരിക്കുന്നു. എന്നാൽ "ദേവവാക്യയോഗം" എന്നൊരു യോഗം കോട്ടൂരത്തു കത്തനാർ അവർകൾ നടത്തിയതിനെ സംബന്ധിച്ചുള്ള ഒരു വിജ്ഞാപനം എന്റെ പക്കൽ ഇരിക്കുന്നതിൽ യോഗത്തിനു ചെല്ലുന്നവർ നോമ്പാചരിക്കണമെന്നും അപ്പോൾ മത്സ്യമാംസാദികൾ ഭക്ഷിച്ചുകൂടെന്നും പറഞ്ഞിരിക്കുന്നു. ഇതും ഒരു അപ്രധാനസംഗതിയിലുള്ള വ്യത്യാസമാണൊ?

(സി) കൂടാതെ ടി. യോഗത്തിൽ നോമ്പാചരിക്കുന്നതു ഒരു നേരത്തെ (സന്ധ്യാസമയത്തെ) ഭക്ഷണത്തോടുകൂടി മാത്രം വേണമെന്നാണ് ആ വിജ്ഞാപനത്തിൽ കാണുന്നതു. എന്നാൽ താരകാധിപരും വേറെ ചിലരും, നോമ്പുകാലങ്ങളിൽ എത്ര പ്രാവശ്യം വേണമെങ്കിലും മൃഷ്ടാന്നഭോജനം കഴിക്കാമെന്നും ആശിക്കുന്നു. ഇതും പ്രധാനവ്യത്യാസമല്ലയൊ?

(ഡി) ഞായറാഴ്ചകല്യാണം നടത്താൻ പാടില്ലെന്നാണു നവീകരണത്തിലെ ഉപദേശം. എന്നാറെ അവരുടെ ഒരു പ്രധാനിയായ പീലിപ്പോസുകശീശാ അവർകൾ കോഴഞ്ചേരിയിൽ പള്ളിയിൽവച്ചു ൧൦൮൫-ൽ ഒരു ഞായറാഴ്ചദിവസം ഒരു വിവാഹം നടത്തിക്കൊടുത്തു എന്നു എനിക്കറിവുണ്ടു. അന്നത്തെ സദ്യക്കുവേണ്ട വിഭവങ്ങളായ പാച്ചോറു, ഇറച്ചി ഇവയൊന്നും ഇല്ലായിരുന്നെന്നും അതുകൊണ്ടു ആ വിവാഹം നീതീകരിക്കപ്പെടത്തക്കതാണെന്നും ആ മാസത്തിലെ താരകയിൽ ഞാൻ വായിച്ചതായി ഓർക്കുന്നു. എന്നാൽ പാച്ചോറു, ഇറച്ചി ഇവയൊന്നും ഇല്ലായിരുന്നു എന്നു താരകയിൽ പറഞ്ഞിരുന്നതു പച്ചക്കള്ളമാണെന്നുള്ളതിലേക്കു നവീകരണകാരായ പൊയ്യാലിൽ കുഞ്ഞുഞ്ഞു, ഉമ്മച്ചൻ ഇവരും യാക്കോബായക്കാരായ തേർവേലിൽ ഗീവറുഗീസുകത്തനാർ അവർകൾ, മണ്ണാത്തുപാറ+ൽ തോമാ ആശാൻ ഇവരും സാക്ഷികളാകുന്നു. ഇതുകൂടാതെ പുത്തൻകാവുകാർ പത്തുപന്ത്രണ്ടുപേർ സാക്ഷിയോഗത്തിനായി പല യോഗങ്ങളിൽ പോയിരുന്നതായും ഇവർക്കു മോടിയായ വിധത്തിലുള്ള സദ്യ ആരൊ ഭിക്ഷകാർ ഞായറാഴ്ചദിവസം ഒരുക്കികൊടുത്തതായും അറിയുന്നു. നവീകരണകാർ ഞായറാഴ്ച വിവാഹം നടത്താതിരിക്കുന്നതു സദ്യക്കുവേണ്ട വട്ടംകൂട്ടുകൾ ഞായറാഴ്ച നടത്തുന്നതുകൊണ്ടു ശാബതലംഘനം ഉണ്ടാകുന്നതിനെ ഭയന്നാണല്ലൊ. എന്നാൽ മേൽപ്രസ്താവിച്ച കല്യാണത്തിനും സാക്ഷിയോഗങ്ങൾക്കും സദ്യകൾ നടത്തിയതു നവീകരണത്തിലെ പ്രധാനപ്പെട്ട പട്ടക്കാരുടെ ആലോചനയോടുകൂടിയാണെന്നു അറിയുന്നു. ഇതിലും നവീകരണസഭയുടെ കത്തഴിവു പ്രത്യക്ഷമായി കാണുന്നു.

(ഇ) സ്നാനം വെറും കഴുകലാണെന്നും അതു ക്രിസ്തുസഭയിലേക്കു ചേർക്കുന്നതിനുള്ള ഒരു വെറും ബാഹ്യാചാരം മാത്രമാകുന്നു എന്നും അനേകം നവീകരണ കത്തനാരന്മാരും ഞാനുമായിട്ടുള്ള സംഭാഷണത്തിൽ അവർ പറഞ്ഞിട്ടുണ്ടു. എന്നാൽ അതു വീണ്ടും ജനനത്തിന്റെ നിഴലാണെന്നൊ അതു വെറും കഴുകൽ മാത്രമല്ലെന്നൊ താരകാധിപക്കു അഭിപ്രായമുള്ളതായി അറിയുന്നു.

(എഫ) കുരിശിനെ തീരെ നിഷിദ്ധമായിട്ടാണ് നവീകരണക്കാരിൽ ചിലർ എണ്ണിയിരിക്കുന്നതു. കുരിശുവര വിഗ്രഹാരാധനയാണെന്നും അവർ പറയുന്നുണ്ടു. എന്നാൽ കുരിശു വരയ്ക്കുകയും കുമ്പിടുകയും ചെയ്യുന്നതു നവീകരണ മെത്രാന്മാരുടെ പതിവാണ്. അവർ അതിനെ ജനങ്ങളെ കൊണ്ടു മുത്തിക്കയും ചെയ്യുന്നു. മെത്രാന്മാർ ചെയ്യുന്നതു ഒരുവിധം ജനങ്ങളിൽ ചിലർപറയുന്നതു വേറോരുവിധം. ഇതിലുംനവീകരണകാരിൽ പ്രധാനികൾ തമ്മിൽ ഭിന്നിക്കുന്നു എന്നു കാണുന്നു. ഇനിയും നംബരിട്ടുകുറെക്കൂടെകുറിക്കാനുണ്ടെങ്കിലും വിസ്താരഭയത്താൽ തല്ക്കാലം മതിയെന്നുവയ്ക്കുന്നു. (തുടരും.) ഒരു യാക്കോബ്യൻ.

---

## പരേതനായ നമ്മുടെ വലിയ തിരുമേനി.

[൨]

എം. പി. വക്കി.

തിരുമേനിയുടെ സ്വഭാവത്തിന്റെ പല വിശിഷ്ട ലക്ഷണങ്ങളിൽ അഭേദമായി എന്നും നിലനിന്നിട്ടുള്ളതും ഏവർക്കും അനായാസേന കണ്ടു ബോദ്ധ്യമായിട്ടുള്ളതും ആയ ഒന്നു അവിടുന്നു പ്രദർശിപ്പിച്ചിട്ടുള്ള സ്വാൎത്ഥപരിത്യാഗമാകുന്നു. തന്റെ സമുദായത്തിന്നും ദൈവമഹത്വത്തിനും ആയി സ്വന്തസുഖത്തേയും സ്വന്ത ലാഭത്തേയും സ്വന്തമായ സൎവ്വസ്വത്തേയും ഉപേക്ഷിക്കാൻ തിരുമേനി സദാ സന്നദ്ധനായിരുന്നു. തിരുമേനിയെ ഒരു മെത്രാനായി മാത്രം കണ്ടുപരിചയിച്ചവൎക്കു തിരുമേനിയിൽ ഈ വിശിഷ്ട ഗുണം എത്ര മാത്രമുണ്ടായിരുന്നു എന്നു പൂൎണ്ണമായി മനസ്സിലാക്കാൻ കുറച്ചു പ്രയാസമുണ്ടായിരിക്കാം. ഒരുമെത്രാൻ സ്വാൎത്ഥം ഉപേക്ഷിച്ചിരിക്കേണ്ട ഒരാളല്ലെ എന്നു ഈ വൎഗ്ഗക്കാൎക്കു തോന്നിയേക്കാം. എന്നാൽ തിരുമേനി ഈ ഉന്നതപദവിയിൽ എത്തുന്നതിനു മുമ്പായി താൻ ഈ വിശിഷ്ട സ്വഭാവം ഏതെല്ലാം ഘട്ടങ്ങളിൽ എത്രമാത്രം പ്രശസ്തമായവിധത്തിൽ പ്രദർശിപ്പിച്ചിട്ടുണ്ടെന്നു ഗാഢമായി ആലോചിക്കുമ്പോഴാണ് ഈ അസാധാരണ മനുഷ്യനിൽ വിളങ്ങിക്കൊണ്ടിരുന്ന ഈ ലക്ഷണത്തിന്റെ ഒരു ഏകദേശ ജ്ഞാനം ഒരാൾക്കുണ്ടാകുന്നതു്. തന്റെ ജനനം കച്ചവടത്തിനു, ധനസമ്പാദനത്തിനും അതിവാസനയും അതിതാല്പൎയ്യവും ഉള്ള ഒരു പട്ടണത്തിലാണല്ലൊ. തന്റെ കുടുംബമൊ ആ പട്ടണത്തിലെ ഒരു പ്രധാനകുടുംബമായിരുന്നു എങ്കിലും സ്വത്തുകൊണ്ടു വളരെ പിന്നോക്കമായിരുന്നു. ഈ സ്ഥിതിക്കു തിരുമേനിയിൽ സ്വാൎത്ഥം ലേശമെങ്കിലും ഉണ്ടായിരുന്നു എങ്കിൽ മററുവിധത്തിൽ ഉയൎന്നുനിൽക്കുന്ന തന്റെ കുടുംബത്തെ സ്വത്തിലും ഉയൎത്തണമെന്നു തനിക്കു മോഹം ജനിക്കുമായിരുന്നു. താൻ പട്ടമേൽക്കാതെ ഒരു ഗൃഹസ്ഥവൃത്തി സ്വീകരിച്ചിരുന്നു എങ്കിൽ തിരുമേനി തന്റെ അസാധാരണ ബുദ്ധിസാമൎത്ഥ്യത്തെ കച്ചവടകാൎയ്യങ്ങളിൽ പ്രവേശിപ്പിച്ചു സുറിയാനിസമുദായത്തിൽ ഇപ്പോൾ സമ്പത്തുകൊണ്ടു അദ്വിതീയമായ പനയ്ക്കൽ കുടുംബത്തേക്കാൾ പതിരട്ടി സ്വത്തു സമ്പാദിക്കുമായിരുന്നു എന്നതിനു യാതൊരു സംശയവുമില്ല. സമുദായോദ്ധാരണത്തിനായി താൻ കഴിച്ച വിദേശാടനം പക്ഷെ കച്ചവടകാൎയ്യത്തിനായി കഴിച്ചു എന്നും വ

രാവുന്നതാണ്. ഒരു തലമുറകൊണ്ടു ഇല്ലായ്മയിൽനിന്നു വളരെ സ്വത്തു സമ്പാദിച്ച വല കുടുംബങ്ങൾ കുന്നംകുളങ്ങരെയും അതിനടുത്തുമുണ്ട്. ഈ സ്ഥിതിക്കു ഞാൻ തിരുമേനിയെക്കുറിച്ചു മേൽ സൂചിപ്പിച്ച അഭിപ്രായത്തിൽ അതിശയോക്തി ഇല്ലെന്നു വിശ്വസിക്കുന്നു.

ഇങ്ങനെയെല്ലാം രാജ്യത്തിന്റെയും ജനങ്ങളുടെയും സ്വഭാവംകൊണ്ടു തനിക്കും തന്റെ കുടുംബത്തിനും അക്ഷയമായ പേരിനേയും ധനത്തേയും സമ്പാദിച്ചുവയ്ക്കുവാനുള്ള വഴികളെയൊക്കെ തീരെ നിസ്സാരമാക്കിയുംകൊണ്ടു തിരുമേനി നമ്മുടെ സമുദായത്തെ തന്റെ തറവാടായി സ്വീകരിക്കുകയാണുണ്ടായതു്. ഇങ്ങനെ തങ്ങളുടെ ആയുസ്സിനെ സമുദായത്തിനായി സമർപ്പിക്കുന്നവർക്കു കിട്ടുന്ന അനുഭവം എന്താണ്? സമുദായ കാര്യങ്ങളിൽ തലയിടുന്നവർക്കു സാധാരണയായി കൃതഘ്നതാപരിപൂർണ്ണമായ ഒരു ലോകത്തിൽനിന്നു കിട്ടുന്ന സമ്മാനം ദൂഷണവും അസൂയയും ആകുന്നു. ഇതുകളെ വകവയ്ക്കാതെയും ലോകാപവാദത്തെ ഭയപ്പെടാതെയും മറവുള്ളവർക്കായി ജീവിക്കണമെന്നുള്ള പരമരഹസ്യത്തെ ജീവിതപ്രമാണമാക്കി സ്വീകരിച്ചും അതിദീർഘമായ ഒരായുസ്സിനെ നയിക്കുകയെന്നതു സാധാരണന്മാരെക്കൊണ്ടു സാധിക്കുന്നതല്ല. എന്നാൽ ഈ മഹാകൃത്യം തിരുമനസ്സുകൊണ്ടു എത്രയും ശ്ലാഘ്യമായവിധം നിർവ്വഹിച്ചിട്ടുണ്ടെന്നു തിരുമേനിയോടു എതൃത്തുനിന്നവർകൂടി സമ്മതിച്ചിട്ടുള്ളതാണ്.

തിരുമേനിയുടെ വേറൊരു വിശിഷ്ടലക്ഷണം താൻ സ്വന്തസഭയോടു എന്നും കാണിച്ചിട്ടുള്ള നിഷ്കളങ്കഭക്തിയാകുന്നു. ആ സഭയുടെ നിലനില്പിനും ഐശ്വര്യത്തിന്നും ആയി തന്റെ ജീവനെക്കൂടി ഉപേക്ഷിക്കാൻ താൻ ഏതു കാലത്തും സന്നദ്ധനായിരുന്നു. ഒരിക്കൽ തങ്ങളുടെ മാതൃസഭയോടു യുവാക്കന്മാർ പ്രദർശിപ്പിക്കേണ്ടതായ ഭക്തിയേയും സ്നേഹത്തേയും കുറിച്ചു തിരുമനസ്സുകൊണ്ടു എന്നോടു അതിതീക്ഷ്ണമായി സംസാരിച്ചു. ആ സംസാരം എന്റെ മനസ്സിൽ അസാധാരണശക്തിയോടുകൂടി പതിഞ്ഞു. റോമൻ ചക്രവർത്തികളിൽനിന്നു ആദിമക്രിസ്ത്യാനികളും ഇംഗ്ലണ്ടിലെ നവീകരണകാലത്തു ചില ദിവ്യാത്മാക്കളും സഹിച്ച കഷ്ടപ്പാടിനെപ്പററി ഓർത്തുകൊണ്ടാണു ഞാൻ തിരുമേനിയുടെ അടുക്കൽനിന്നു പിരിഞ്ഞതു്. വീട്ടിൽവന്നു കിടന്നതിന്റെ ശേഷം സുറിയാനിസഭയുടെ ഓരോ കലാപകാലത്തെക്കുറിച്ചു ഞാൻ ഓർത്തു ഉറക്കംവരാതെ അധികനേരം വിചാരമഗ്നനായികിടന്നു. പെട്ടെന്നു് ഒരു അധികപ്രസംഗമാണ് എന്റെ ഉള്ളിൽ തോന്നിയതു്. പത്തൊമ്പതാംനൂററാണ്ടിൽ മലയാളത്തു പോർട്ടുഗീസുകാരുടെ അധികാരമാണെന്നു വാദത്തിനായിക്കൊണ്ടു സ്വീകരിച്ചു. എന്നിട്ടു മതഭ്രാന്തനായ ഒരു പോർട്ടുഗീസു സേനാനായകനെ ഞാൻ സൃഷ്ടിച്ചു. ഇയാൾ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായെ ഉണ്ടയിട്ടു നിറച്ച ഒരു വലിയ തോക്കിന്റെ മുഖത്തുവച്ചുകെട്ടി. "താൻ ഒന്നുകിൽ തന്റെസഭ ഉപേക്ഷിക്കണം അല്ലെങ്കിൽ ഇപ്പോൾ വെടിതീരും" എന്നു സേനാനായകൻ പറയുന്നു. ഈ സ്ഥിതിയിൽ തിരുമേനിയുടെ മറുപടി എന്തായിരിക്കുമെന്നു ഞാൻ കുറെനേരം ആലോചിച്ചു. "ഓഹോ. മൂപ്പരു വെടിവെച്ചോളു" എന്നു തിരുമനസ്സുകൊണ്ടു പുഞ്ചിരിയോടുകൂടി പറയുമെന്നാണു ഞാൻ തീർച്ചയാക്കിയതു. തന്റെസഭയുടെ ഭാവിശ്രേയസ്സിനു ഉതകുന്ന ഒരു ഒന്നാംതരം വഴി അന്ത്യോഖ്യാസിംഹാസനവും മലങ്കരയും തമ്മിൽ പണ്ടേ ഉണ്ടായിരുന്ന സം

ബന്ധത്തെ ദൃഢപ്പെടുത്തുകയെന്നാണ തിരുമനസ്സുകൊണ്ടു തീൎച്ചയാക്കിയതു്. ഇതു പൂൎണ്ണമായി സാധിച്ചിട്ടുള്ളവിവരം പ്രസിദ്ധമാണല്ലൊ. എന്നാൽ ഇക്കാൎയ്യത്തിൽ തിരുമനസ്സിലേക്കു സഹജമായ ദൂരദൃഷ്ടി അത്ര പ്രകാശിച്ചിട്ടില്ലെന്നു ഒരു അപവാദമുണ്ടു്. അന്ത്യോഖ്യായും മലങ്കരയും തമ്മിലുള്ള ബന്ധം ബ്രിട്ടീഷ് സാമ്രാജ്യവും കോളനികളും തമ്മിലുള്ളതുപോലെ ആയിരിക്കണമെന്നും മെത്രാനെ തെരിഞ്ഞെടുക്കുക മുതലായ അഭ്യന്തര കാൎയ്യങ്ങളിൽ അന്ത്യോഖ്യായ്ക്കു പ്രവേശം പാടില്ലെന്നും ഒരുവിധം നാഗരികത്വത്തിൽ എത്തീട്ടുള്ള ഒരു ജാതിയെ അതിനേക്കാൾ നാഗരികത്വത്തിൽ താണഒരുജാതി മതസംഗതികളിലെങ്കിലും ഭരിക്കുന്നതു ശരിയല്ലെന്നും മററും വാദിക്കുന്ന ഒരുക്കൂട്ടർ സുറിയാനിസഭയിൽ അങ്ങുമിങ്ങുമുണ്ടു്. ഈ എഴുത്തുകാരൻ ഈ വിഷയത്തിൽ ഏറിയക്കൂറും ആളുകളോടു യോജിക്കാത്ത ഒരാളാകയാലും അന്ത്യോഖ്യായും മലങ്കരയും തമ്മിലുള്ള ബന്ധത്തിന്റെ സ്വഭാവം പ്രതിപാദിക്കാനുള്ള അവസരം ഇല്ലാത്തതിനാലും ഈ സംഗതി തൽക്കാലം വിസ്തരിക്കുന്നില്ല.

ഒരിക്കൽ തിരുമേനിയെ ഒരു പ്രസിദ്ധനായ റോമൻ കത്തോലിക്ക് ഡെലഗാദ് കാണുകയുണ്ടായി. പ്രസംഗമദ്ധ്യേ സുറിയാനി സമുദായം റോമ്മായിൽ ചേരണമെന്നും തിരുമേനിയെ ഒരു ആൎച്ച്ബിഷോപ്പാക്കാമെന്നും തിരുമേനിയുടെ സാമൎത്ഥ്യവിശേഷംകൊണ്ടു അവിടുന്നു റോമ്മാസഭയിലെ ഒരു കർദിനാളൊമറെറാ ആകുമെന്നും ഇദ്ദേഹം പറയുകയുണ്ടായി. പണംകൊണ്ടു എന്തും സാധിക്കാമെന്നുള്ള ഒരുവിചാരവും ഈ ഡെലഗാദിനുണ്ടായിരുന്നു. തിരുമനസ്സിലേക്കു ഈ അഭിപ്രായം ഒരു നേരംപോക്കായിട്ടാണു തോന്നിയതു. രണ്ടു സമുദായങ്ങളും ഐക്യത്തിൽ ഇരിക്കേണ്ടതാണെന്നും മററും തിരുമനസ്സുകൊണ്ടു് എങ്ങും തൊടാത്തവിധത്തിൽ ഒരു മറുപടിയും പറഞ്ഞു. ഈ വൎത്തമാനം റോമ്മാക്കാർ വളരെ അനുകൂലമായവിധത്തിൽ അവർ പ്രസിദ്ധപ്പെടുത്തിയതായി എവിടെയൊ വായിച്ചതായി ഓൎക്കുന്നുണ്ടു്. തിരുമേനിക്കു തന്റെ മാതൃസഭയോടുള്ള അതിരററഭക്തിയെക്കുറിച്ചു പൂൎണ്ണവിവരമുള്ള നമുക്കു ഈ വൎത്തമാനം ഒരു വിനോദമായേ തോന്നുകയുള്ളൂ. ഇതുപോലെതന്നെ ആൎത്താററു കേസ് ആരംഭിച്ച കാലത്തു, ചെറുപ്പം മുതൽക്കേ തിരുമേനിയുടെ ഒരു ഇഷ്ടനും ഭാഗ്യദോഷത്താൽ കക്ഷി തെററിയ ആളും ആയ പാറേമ്മേൽ ചാക്കൂണ്ണിയവർകൾ തിരുമുമ്പാകെവന്നു, തിരുമനസ്സുകൊണ്ടു ഈ വയസ്സുകാലത്തു് ഈ വ്യവഹാരത്തിനു പുറപ്പെടുന്നതു സങ്കടമാണെന്നും വേണമെങ്കിൽ നാലയ്യായിരം ഉറുപ്പിക തന്റെ കയ്യിൽനിന്നു തന്നുകൊള്ളാമെന്നുംമററും വളരെ നിൎബ്ബന്ധമായി പറയുകയുണ്ടായി. തിരുമനസ്സുകൊണ്ടു് ഇതിനു കല്പിച്ച മറുപടി എത്രയും ഗൌരവത്തോടും എരിവോടുംകൂടി ആയിരുന്നു. ചെറുപ്പംമുതൽക്കുതന്നെ പരിചയമുള്ള ചാക്കൂണ്ണി തന്റെസ്വഭാവം ഇതേവരെ മനസ്സിലാക്കാത്തതിൽ ആശ്ചൎയ്യപ്പെടുന്നു എന്നും പണംസമ്പാദിക്കണമെന്നതാണുതന്റെപരമോദ്ദേശ്യമെങ്കിൽ തനിക്കു വേറെഅനേകമാൎഗ്ഗങ്ങൾ ഉണ്ടായിരുന്നു എന്നും തന്റെ സഭയ്ക്കുവേണ്ടിയുള്ള പോരാട്ടത്തിൽനിന്നുതന്നെ വിരമിപ്പിക്കുവാൻമരണത്തിനല്ലാതെ ശക്തിയില്ലെന്നുംമററുമായിരുന്നു തിരുമനസ്സിലെ മറുപടി. ചാക്കൂണ്ണിയുടെ ഈ "ഭള്ളിനെ"പ്പററി തിരുമനസ്സുകൊണ്ടു പലപ്പോഴും സന്ദർഭവശാൽ നേരംപോക്കായികല്പിക്കാറുണ്ടായിരുന്നു. (തുടരും)

## നവീകരണസഭയും പാരമ്പര്യാചാരങ്ങളും.

(തുടച്ച)

[മൂവാററുപുഴ സി. ഐ. കുര്യൻ]

"പിതാക്കന്മാരും" "പാരമ്പര്യങ്ങളും" തൃണപ്രായമാണെന്നുള്ള മിസ്റ്റർ ദാനിയേലിൻെറ അഭിപ്രായത്തോട് നവീകരണസമുദായം ഐകകണ്ഠ്യേന യോജിക്കുന്നില്ലന്ന്, അദ്ദേഹം പാരമ്പര്യത്തെപ്പററി കീത്തിച്ചിട്ടുള്ള അഭിപ്രായത്തേയും സമസ്താലോചനസംഘത്തിൻെറ തീരുമാനങ്ങളേയും കഴിഞ്ഞപത്രികയിൽ ഉദ്ധരിച്ചിരുന്നതിനെ വായിച്ച നിഷ്പക്ഷവാദികളായ യോഗ്യന്മാൎക്കു കാണാവുന്നതാണ്. വേദപുസ്തകം മാത്രമാണ എല്ലാ സംഗതികൾക്കും സവ്വപ്രധാനമാക്കേണ്ടതെന്നും പിതാക്കന്മാരുടെ തീരുമാനങ്ങൾ ചതഞ്ഞപാരമ്പര്യങ്ങളും ത്യാജ്യങ്ങളും ആണെന്നും സവ്ധാഘോഷിക്കുന്ന താരകാധിപരേ! സമസ്താലോചനസംഘം കൂടി സമുദായത്തിനു ഭാവികാലനടപടികൾ നിശ്ചയിച്ചപ്പോൾ "നിഖ്യാവിശ്വാസപ്രമാണം" മുതലായി പിതാക്കന്മാരുടെ തീരുമാനങ്ങളാകുന്ന പാരമ്പര്യങ്ങളിൽ ചിലതിനെ സമുദായഭരണക്രമത്തിലേക്കു തള്ളിക്കയററിയപ്പോൾ നിങ്ങൾ എവിടെയായിരുന്നു. "വാളും, ചെനും" ഒക്കെവെച്ച് സോപ്പുപരിഷ്ക്കാരവും ചെയ്തുവന്നപ്പോഴേക്ക് സംഘനടപടികൾ തീച്ചപ്പെടുത്തിക്കഴിഞ്ഞുപോയിരുന്നോ? അതോ "ചതുരംഗം പൊരുതു"കയായിരുന്നോ? എന്തുതന്നെയായിരുന്നാലും പാരമ്പര്യങ്ങളെ മിസ്റ്റർ ദാനിയേൽ തുഛീകരിക്കുന്നതുപോലെ നവീകരണസമുദായം വിചാരിക്കുന്നില്ലന്നു മേല്പറഞ്ഞസംഗതികൾ സമഷ്ടിയായി തെളിയിക്കുമെന്ന് വിശ്വസിക്കുന്നു. എന്തിനും അതൊക്കെ നോക്കുന്നതിന് സന്നദ്ധനാണെന്ന് സവ്വസമ്മതപ്രാപ്തിയും വരുത്തിട്ടുള്ള മിസ്റ്റർ ദാനിയേൽ തനിക്കു ഉചിതമുണ്ടെങ്കിൽ വിനിയോഗിപ്പാനുള്ള അവസരം ഇവിടെ ആസന്നമായിരിക്കുന്നു എന്ന് ഓൎപ്പിച്ചുകൊള്ളുന്നു. ഇതിനു അദ്ദേഹം പി. എം. കോശി അവർകൾ എഴുതിയിരിക്കുന്നപ്രകാരം വലിയ മത്സ്യംവരുമ്പോൾ ഉള്ള ബകവൃദ്ധൻെറ സമ്പ്രദായത്തെ അനുകരിക്കുകയെ ഉള്ളൂ എന്ന് ദീഘദശനം പാവാൻ ഇവിടെ ഒട്ടും ഭയമില്ലാ.

൭) മെത്രാസ്ഥാനം എന്നൊരുസ്ഥാനം അപേക്ഷിതമാണന്ന് ഒരു നിയമവും ഈ കൂട്ടത്തിൽ ഉൾപ്പെട്ടതായിക്കാണുന്നുണ്ടല്ലൊ. ഇതിനെപ്പററിയും രണ്ടു വാക്കു പറയാതെ കടത്തിവിടുവാൻ നമ്മുടെ കൃത്യബോധം അനുവദിക്കുന്നില്ലാ. അല്ലയൊ താരകാധിപരേ! മെത്രാസ്ഥാനം എന്നൊരു സ്ഥാനം വേദത്തിൽ ഏതുഭാഗത്താണ് കാണുന്നതു? അല്ലാ. ഇതിന്നു താരകാധിപർ ഭംഗിയാംവണ്ണം ഒരുവലിയ സമാധാനം പറഞ്ഞുകൊണ്ടുവരുന്നുണ്ട് അതു മറെറാന്നും അല്ലാ. സഭയിലെ സ്ഥാനികളുടെക്കൂട്ടത്തിൽ ശുശ്രൂഷകന്മാരെന്നും അദ്ധ്യക്ഷന്മാരെന്നും രണ്ടുവക സ്ഥാനികൾ ഉണ്ടെന്നും "തീത്തൂസും" "തീമൊഥെയുസ്സും" ഈ കൂട്ടത്തിൽ അദ്ധ്യക്ഷന്മാരാണന്നും ഇങ്ങനെയുള്ള അദ്ധ്യക്ഷനെ ആണ താൻ മെത്രാനെന്ന് വിളിക്കുന്നതെന്നും മററുമാണ സ്നേഹിതൻ കൊണ്ടുവരുന്ന വലിയ ശീമക്കാഴ്ചത്തിൻെറ ചുരുക്കം താ- പു- ൭. ല- വ- പുറം ൧൩൩. ഇതു ഒരു യുക്തിയാണന്ന വെറുതെ സമ്മതിച്ചുകൊടുക്കേണ്ട ആവശ്യം ഉണ്ടെന്ന തോന്നുന്നില്ലാ. അതിനാൽ

ഇതിനെപ്പററി സ്വല്പം പ്രസ്താവിക്കുന്നതു അനുചിതമായിരിക്കയില്ലല്ലൊ. തീത്തൂസും തിമോഥെയുസ്സും അദ്ധ്യക്ഷന്മാരാണെന്നും ഇങ്ങിനെയുള്ള ഒര ദ്ധ്യക്ഷനെയാണ ഞങ്ങൾ (താരകാധിപർ) "മെത്രാനെന്നു വിളിക്കുന്നെ" ന്നമാണെല്ലൊ ഇവിടെ പറഞ്ഞിട്ടുള്ളതു. അദ്ധ്യക്ഷനെന്നുള്ള പദത്തി ന്ന് മെത്രാനെന്നുമാത്രമെ അൎത്ഥമുള്ളു എന്നു സങ്കല്പിച്ചുകൊണ്ടാണ ഇവി ടെ വാദിച്ചിരിക്കുന്നതു എന്നു തോന്നുന്നു. അദ്ധ്യക്ഷനെന്നുള്ള വാക്കിനു മെത്രാനെന്നാണ അൎത്ഥമെന്നു അദ്ദേഹം എവിടെനിന്നാണ പഠിച്ചതെന്നു മനസ്സിലാകുന്നില്ലാ. നവീകരണമേല്പട്ടത്വത്തെപ്പററി വ്യവഹരിപ്പാൻ പു റപ്പെട്ടപ്പോൾ മദ്രാസ് മെയിലിനോടു ചോദിച്ചു പഠിച്ചതായിരിക്കുമൊ? എങ്ങിനെയായാലും ഒരു പത്രാധിപരെന്നുള്ള നിലയിൽ ഈദൃശങ്ങളായ അഭിപ്രായപ്രകടനങ്ങളെ പുറപ്പെടുവിക്കുന്നതിൽ അത്ഭുതപ്പെടേണ്ടിയി രിക്കുന്നു. ഇതുപോകട്ടെ, തീത്തൂസും തിമോഥെയോസും അദ്ധ്യക്ഷന്മാരാ ണെന്നു പറയുന്നുണ്ടെങ്കിലും അവർ കേവലം മെത്രാന്മാരല്ലെന്നും "എപ്പിസ്കോ പ്പ"ന്മാർമാത്രമാണെന്നും അദ്ദേഹം മനസ്സിലാക്കാഞ്ഞതിൽ അതിശയിക്കുന്നു.

ഇപ്പോഴത്തെ നവീകരണമെത്രാന്മാൎക്കു മേലായി യാതൊരുസ്ഥാനിക ളും തന്റെ സഭയിൽ ഇല്ലാത്തതുകൊണ്ടു തീത്തൂസിന്റെയും തിമോഥെ യോസിന്റെയും സ്ഥാനത്തോടു നവീകരണമേല്പട്ടസ്ഥാനം സാമ്യപ്പെടുത്തി ക്കൊണ്ടു മെത്രാസ്ഥാനവും എപ്പിസ്കോപ്പാസ്ഥാനവും ഒന്നാണെന്നു താരകാ ധിപർ പറഞ്ഞേക്കുകയില്ലയൊ എന്നു സംശയിക്കുന്നു. പറയുന്നെങ്കിൽ പറയട്ടെ. അപ്പോൾ കാണാം മറെറാരുഭാഗത്തുകൂടി അദ്ദേഹത്തെ ഞാൻ അടിയറവു ഏല്പിക്കുന്നതു്.

ന്ന) ശവസംസ്കാരശുശ്രൂഷ, ശവസംസ്കാരശുശ്രൂഷ എന്നൊരുവക "കൎമ്മാചാരം" അപേക്ഷിതമാണെന്നു ഗണിക്കുകയും അവയെ ഭരണക്രമ ത്തിൽ ക്രമീകരിക്കയും ചെയ്തിരിക്കുന്നതായി കാണുന്നു. ശവസംസ്കാരം എ ന്നൊരുകൎമ്മാചാരം വേദത്തിൽ എവിടെയാണ കാണുന്നതു. ഇതിനു പ്രാ രംഭമായ അടിസ്ഥാനമെവിടെ? ആരാൽനിയമിക്കപ്പെട്ടു? എപ്പോൾ? ഈ ഏകസംഗതിക്കു മറുപടി എഴുതുമ്പോൾകാണാം മിസ്റ്റർ ദാനിയേലിന്റെ പാരമ്പൎയ്യത്തെപ്പററിയുള്ള പൂച്ചം തോട്ടിൽ കിടക്കുന്നതു് ഇതിനു സുറി യാനിക്കാരുടെ പാരമ്പൎയ്യമെ അടിസ്ഥാനമൊള്ളു എന്നും ഇതിനാൽ കേ. എൻ. ഡി. അനാഢ്യന്നകാൎയ്യംപോല്യ സന്നിഗ്ദ്ധമാണെന്നും ഞാൻ പ്രവചിച്ചി രിക്കുന്നു.

ഠ) നോമ്പു്: ഇതു വേദത്തിൽ സൎവ്വപ്രധാനമായ്കൊണ്ടു ഇതിനെ സംബന്ധിച്ചു വല്ലതും പറയുന്നതു അപ്രാസംഗികമാണെന്നു വന്നേക്കുകയി ല്ലയൊ എന്നു സംശയിക്കുന്നു എങ്കിലും രണ്ടു വാക്കു ഇവിടെയും പറയുന്ന തായാൽ നോമ്പിനെ സംബന്ധിച്ചു നവീകരണത്തിൽ ഏതൽക്കാലവൎത്തി ത്വമുള്ള മതിപ്പിനേയും പ്രസ്തുതസഭയിലെ ഗൌരവാവഹമായ ഒരു കുത്ത ഴിവിനേയുംപററി വായനക്കാൎക്കു സുഗ്രാഹ്യമാക്കാൻ കഴിയുമെന്നുതോന്നു ന്നതിനാൽ ചില റിമാൎക്കുകൾ ഇവിടെയും പറയുന്നതിനു മാന്യ വായന ക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു.

കെ. എൻ ഡി. അവർകൾ വടക്കൻ പ്രദേശങ്ങളായ മൂവാററുപുഴ കുന്നത്തുനാടു മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചു അവിടങ്ങളിലുള്ള യാ ക്കോബായക്കാരെ യേനകേന പ്രകാരേണയും ഇളക്കണമെന്നു കരുതി പ്ര

ശംസനീയമാംവണ്ണം തന്റെ സുവിശേഷവേലയെ നിവർത്തിച്ചുവരവെ കുന്നക്കുരുടി ഇടവകയിലും എത്തി പല പ്രസംഗങ്ങൾ നടത്തീയിട്ടുള്ളതു അദ്ദേഹംതന്നെ സ്മരിച്ചിരിപ്പാൻ ഇടയുണ്ടെന്നു വിശ്വസിക്കുന്നു. ഇങ്ങിനെ പ്രസംഗിച്ചുവരുമ്പോൾ മാർ ഒസ്താത്യോസു ബാവാ (ബാവാ ശെമ്മാശായിരുന്നകാലത്താണ) തിരുമേനിയും ഇദ്ദേഹവുമായി ഒരിക്കൽ അഭിമുഖമായിക്കാണുകയും അപ്പോൾ നോമ്പിനെസംബന്ധിച്ചു കെ. എൻ. ഡി.-യും ബാവായും ആയി ഒരു പ്രതിവാദം നടത്തുകയും ചെയ്തിട്ടുള്ളതു തീരെ മറന്നുപോകാനിടയില്ലല്ലൊ. പ്രസ്തുത പ്രതിവാദത്തിൽ “ഭക്ഷണം വെടിഞ്ഞുള്ള നോമ്പ്” ആവശ്യമില്ലെന്നു” മിസ്റ്റർ ദാനിയേൽ വളരെ മർക്കടമുഷ്ടിയോടുകൂടി വാദിക്കയും ഇതിനെ സുസാദ്ധ്യമാക്കിത്തീർക്കാൻ ചില ന്യായങ്ങൾ (അഥവാ അപന്യായങ്ങൾ) പറകയും ചെയ്തപ്പോൾ ഭക്ഷണം വെടിഞ്ഞുള്ളനോമ്പു ആവശ്യമാണെന്നും “നമ്മുടെരക്ഷിതാവായദൈവപുത്രൻപോലും ഭക്ഷണംവെടിഞ്ഞു നോമ്പുനോററതു നമുക്കു ദൃഷ്ടാന്തത്തിനാണെന്നും മററും ബാവാ പറഞ്ഞപ്പോൾ ദാനിയേലിന്റെ സമാധാനം താൻ ദൈവപുത്രൻ ആകകൊണ്ടു തനിക്കു ‘വിശന്നില്ല’ന്നാണ. ഈ സംഗതിക്കു ദൃക്സാക്ഷികളായ പലയോഗ്യന്മാരും ഇതെഴുതുന്ന ആളിനോടു പറഞ്ഞിട്ടുള്ള സൂക്ഷ്മമായ അറിവിനെ ആണ് ഇവിടെ പ്രസ്താവിച്ചിട്ടുള്ളത്. നോമ്പു ആവശ്യമില്ല എന്നു കാണിപ്പാൻവേണ്ടി ബാവായുമായി പ്രതിവാദം നടത്തിയ താരകാധിപരെ! “നോമ്പാവശ്യമാണെ”ന്ന് സമസ്ഥാലോചനസംഘം തീരുമാനിച്ചപ്പോൾ നോമ്പു ആവശ്യമില്ലെന്ന അഭിപ്രായമുണ്ടായിരുന്ന താങ്കൾ മൌനം ദീക്ഷിച്ചതു എന്തുകൊണ്ടായിരിക്കാം. ഇതിനുള്ള ഏക കാരണം വികാരി ജനറാളിനും നവീകരണ മെത്രാന്മാർക്കും മററും നോമ്പു മുതലായ പാരമ്പര്യാചാരങ്ങളോടു സീമാതീതമായ പ്രതിപത്തി ജനിച്ചിട്ടുണ്ടെന്നുള്ളതു മാത്രമാണ്. നവീകരണനേതാക്കന്മാർ എന്നു ഗണിക്കപ്പെടുന്നവർക്കു ഇപ്രകാരമുള്ള വാഞ്ഛ ജനിച്ചിരിക്കുമ്പോൾ ആ സഭയിലെ ഒരംഗമായ മിസ്റ്റർ ദാനിയേലിന്റെ അഭിപ്രായം കേവലതൃണതുല്യമായി ഗണിപ്പാനെ മാർഗ്ഗമൊള്ളു. ഇതിനാൽ അദ്ദേഹം മൌനം അവലംബിക്കുന്നതിൽ അത്ഭുതപ്പെടാനില്ലാ. എനിക്ക് കാര്യഭാഗം പിടിച്ചു വാദിക്കണമെന്നല്ലാതെ കെ. എൻ. ദാനിയേൽ അവർകളെ ആക്ഷേപിക്കണമെന്നു ലേശവും ആഗ്രഹമില്ലാ. ഞാൻ സ്നേഹിതന്റെ യുക്തികളെ ആക്ഷേപിച്ചിട്ടുള്ളതല്ലാതെ അദ്ദേഹത്തെ ആക്ഷേപിച്ചിട്ടുണ്ടെന്നു തോന്നുന്നില്ലാ. എന്റെ വാദങ്ങൾക്കും ചോദ്യങ്ങൾക്കും മറുപടി പറവാൻ ധൈര്യമുണ്ടെങ്കിൽ പറഞ്ഞാൽകൊള്ളാം. ഇതിനു താരകാധിപരുടെ മറുപടി കണ്ടതിനുശേഷം പിന്നീടു നിരൂപണം ചെയ്തുകൊള്ളാം.

---

## കാർത്തികപ്പള്ളി പള്ളിക്കണക്ക്.

എന്റെ പത്രാധിപർ സാറെ!

‘പഴതെ അച്ചന്റെ മീശേം കളഞ്ഞു തൂക്കമൊട്ടുണ്ടായതുമില്ല’ എന്നു പറഞ്ഞ മട്ടിലായി ഞങ്ങളുടെ പള്ളിക്കണക്കു വെളിക്കു വരുത്തുന്നതിനു ശ്രമിച്ച ആളുകളുടെ ഉദ്യമം. ആറേഴുകൊല്ലംകൊണ്ടു ഗർഭത്തിലിരുന്ന

പള്ളിക്കണക്കിതാ പുറത്തുവന്നിരിക്കുന്നു. ഞങ്ങളുടെ വക്കീൽ പീലിപ്പോസ് അവർകളുടെയും വല്യത്തു ഉണ്ണുണ്ണി അവർകളുടെയും ഉത്സാഹത്താൽ ഇങ്ങനെയെങ്കിലും കണക്കു ഒന്നു കേൾക്കുന്നതിനിടയായി. അല്ലെങ്കിൽ പത്തു മാസം തികഞ്ഞാലും പ്രസവിക്കയില്ലെന്നുള്ള മട്ടിലായിരുന്നു ഇതിന്റെ ഇരിപ്പ്. ഈ കണക്കിനെ ഒന്നു നിരൂപണം ചെയ്ത് ഞങ്ങളുടെ മുതൽക്കെട്ടുകാരുടെ സാമർത്ഥ്യത്തെ പ്രദർശിപ്പിച്ചാൽ മറ്റുള്ള പള്ളിക്കാർക്കും അതു ഒരു മാതൃകയായിരിക്കുമെന്നു കരുതിയാണ് ഇത്രയും എഴുതുന്നതിനു ഞാൻ തുനിഞ്ഞതു. ഇതിൽ പല മഹാന്മാരും എന്നെ പ്രോത്സാഹിപ്പിച്ചതിനായി ഞാൻ അവർക്കു പ്രത്യേകം വന്ദനം പറഞ്ഞുകൊള്ളുന്നു.

കണക്കു വായിക്കുന്ന ദിവസം മുതൽക്കെട്ടുകാർ സന്നിഹിതരായിരിക്കുമൊ എന്നു എനിക്കു സംശയം ഉണ്ടായിരുന്നു. എന്നാൽ എന്റെ സംശയം ഒരാളെസംബന്ധിച്ചടത്തോളം അസ്ഥാനത്തിലല്ലായിരുന്നു. മറ്റെയാൾ കണക്കു വായിക്കാൻ തുടങ്ങുന്നതിനു അഞ്ചു മിനിട്ടു മുൻപു ഇപ്രകാരം പ്രകടിപ്പിക്കയുണ്ടായി "ഈ കണക്കു വ്യാജനിർമ്മിതമല്ലെന്നു വേണമെങ്കിൽ ഞാൻ സത്യം ചെയ്തുതരാം" ആവൂ! നോക്കണം. കണക്കിനെസംബന്ധിച്ചു അതിയാനുള്ള നിശ്ചയവും മനോവ്യഥയും; ഇത്രയും പറഞ്ഞപ്പഴേക്കു കണക്കിനെക്കുറിച്ചു ഈററനോവോടിരുന്ന ഞങ്ങൾക്കു മനസ്സിൽ അനല്പമായ സന്തോഷം ഉളവായി. ഉടൻതന്നെ ശ്രോതാക്കളായി അവിടെ നിന്നിരുന്നവരിൽ ചിലർ 'കണക്കിൽ വ്യാജം ഒന്നുമില്ല. ൨൦ രൂപാ അധികം വരവു വച്ചിരിക്കുന്നതായിട്ടല്ലാതെ ചിലവിൽ കൂട്ടതൽവച്ചതായി ഞങ്ങളാരും കണ്ടില്ല' എന്നു പറഞ്ഞതു കേട്ടപ്പോൾ ഞങ്ങളുടെ സന്തോഷം ശതഗുണീഭവിച്ചു. അതിനെ കണ്ടുപിടിച്ച മുതൽക്കെട്ടുകാരനു ലാഭം വരുത്തിക്കൊടുത്തയാൾക്കു മൂന്നു നാലു രൂപാ സമ്മാനം കൊടുത്തേക്കാം എന്നു ഒരാൾ പറഞ്ഞപ്പോൾ ഞങ്ങൾ രോമാഞ്ചശരീരരായിത്തീർന്നു.

എന്തിനേറെപ്പറയുന്നു. പെൺമക്കളൊ ആൺമക്കളൊ ഉണ്ടായാൽ വിവാഹസമയത്തു പള്ളിക്കുള്ള ആദായം കൊടുക്കാതിരിക്കുന്നതിനും വേഗത്തിൽ കുബേരനാകുന്നതിനും ഞങ്ങളുടെ പള്ളിയുടെ മുതൽക്കെട്ടുസ്ഥാനം ഏറ്റെടുത്താൽ മതി.

എല്ലാപള്ളിക്കും പത്രിക അയച്ചുകൊടുത്തവകയിലുള്ള വരിസംഖ്യ ശരിയായി നിങ്ങൾക്കു കിട്ടീട്ടുണ്ടോ? എന്നാൽ ഞങ്ങളുടെ പള്ളിക്കും പത്രിക അയക്കുന്നതിനായി ൭൮-നും ൮൪-നും ഇടയിൽ മൂന്നുപ്രാവശ്യമായി പത്തര രൂപാ നിങ്ങൾക്കു അയച്ചുതന്നതായി ഞങ്ങളുടെ കണക്കിൽ കാണുന്നു. ൫- കൊല്ലത്തേക്കു ഏഴര രൂപാ വരിസംഖ്യയും കിഴിച്ചാൽ രണ്ടര രൂപാ മുൻപേറായി കൊടുത്തിരിക്കുന്നു. എന്റെ സാറെ നിങ്ങളുടെ അവിടുത്തെ കണക്കു ഒന്നു പരിശോധിക്കണെ. പന്ത്രണ്ടു രൂപാ അയച്ചുതന്നിട്ടില്ലയൊ എന്നെനിക്കൊരു സംശയം. നിങ്ങൾ ഇതിനെസംബന്ധിച്ചുള്ള കാര്യങ്ങൾ അടുത്ത പത്രികയിൽതന്നെ പ്രസിദ്ധപ്പെടുത്താത്തപക്ഷം പഴയ പത്രികകൾ ഞങ്ങൾതന്നെ ഒന്നു പരിശോധിച്ചു വിവരത്തിനു അടുത്ത പത്രിക പുറപ്പെടുമ്പഴേക്കു എഴുതി അയക്കും.

ഞങ്ങളുടെ പള്ളിയുടെ നിത്യച്ചിലവിനു ഒരു കയ്യും കണക്കുമില്ല. ആണ്ടുതോറും ഇരുനൂറു പണത്തോളം ചിലവുള്ളതായി കാണുന്നു. ഞായറാഴ്ചദിവസങ്ങളിൽ കുർബ്ബാനയ്ക്കു ആവശ്യമുള്ള കോതമ്പു, വീഞ്ഞ്, മെ

ഴുകുതിരി ഇവയ്ക്കാണൊ ഇത്രയും ചിലവു എന്നു വല്ലവരും ചോദിച്ചേക്കും. അതിനു എന്റെ സമാധാനം ഇതാണ്. ഈ പള്ളിക്കു സാമാനം വാങ്ങിക്കുന്നതിനായി ഏതു ഷാപ്പിൽ ചെന്നാലും വില ക്രുടുതലായി കൊടുക്കേണ്ടിവരുന്നു എന്നുള്ളതാണ്. അല്ലെനോക്കണം, കാൽചോതന വെളിച്ചെണ്ണയ്ക്കു പണം പതിനെട്ടാണ് എഴുതിപ്പിടിപ്പിച്ചിരിക്കുന്നത്. അപ്പോൾ വെളിച്ചെണ്ണയ്ക്കു ചോതന ഒന്നുക്കു ൭൨ പണം വീതമായി. ഈ വിലയ്ക്കു ൮൦-ാമാണ്ടു കന്നിമാസം ൩൦-ാംനു പാപ്പച്ചന്റെ പീടികയിൽ വിററതായി ഞാൻ ഓക്കുന്നുണ്ടു്. പിന്നെന്തിനാണ് മുതൽകെട്ടുകാററെ കുററംപറയുന്നത്? പള്ളിവക ചാടിയിൽ നിത്യവും രണ്ടു ചോതന വെളിച്ചെണ്ണയിൽ കുറയാതെ കിടപ്പുള്ളസ്ഥിതിക്കു ഇത്രയും വെളിച്ചെണ്ണ ആവശ്യപ്പെട്ടത് എന്തിനാണെന്നു എനിക്കു മനസ്സിലാകുന്നില്ല.

പള്ളിമേച്ചിൽവകയ്ക്കു കഴിഞ്ഞയാണ്ടിൽ മുന്നൂറു പണം ചിലവെഴുതിയിരിക്കുന്നു. സുവിശേഷസംഘക്കാർ എട്ടരയും ഒൻപതരയും പണംവിലവച്ചു ഓലവാങ്ങിച്ചുകൊടുത്തതുകൊണ്ടായിരിക്കാം ഇതിനുംവേണ്ടി പണം ചിലവായതു. പള്ളിവ്യവഹാരംവകയ്ക്കു അഞ്ഞൂറുരൂപായോളം ചിലവായെന്നു പറയുന്നു. യാതൊരുതക്കവും പുറപ്പെടുവിക്കാതെ രാജിയായകേസിനു ഇത്രയും രൂപ ചിലവായസ്ഥിതിക്കു ജില്ലാക്കോട്ടുവ്യവഹാരം എങ്കിലും ശരിയായി നടന്നിരുന്നെങ്കിൽ രണ്ടുമുറി പുരയിടം എഴുതിവിറേറനേ. കേസു രാജിയായിട്ടു ഏകദേശം മൂന്നുകൊല്ലം ആയി. ഇതുവരെയും നടത്തിവാങ്ങീട്ടില്ല. ഇവിടുത്തെ മെത്രാക്കക്ഷികൾ ഈ വക കാര്യങ്ങളിൽ സാധുക്കളായതുകൊണ്ടു അവർ വഴക്കിനു വരുന്നില്ല. രാമയ്യൻ വക്കീലിനു നോട്ടംപടി ഇനിയും തൊണ്ണൂറു രൂപാ കൊടുക്കാനുണ്ടു്, അപ്പോൾ വ്യവഹാരത്തിനു ചിലവു രൂപാ അറുനൂറ് എന്നെഴുതാം. (തുടരും)

---

## പരേതനായ ദിവ്യശ്രീ ഇലവിനാമണ്ണിൽ കുറിയാക്കോസു കോർ എപ്പിസ്കോപ്പാ അവർകൾ.

൮൫. ചിങ്ങം ൨൫.

(ഓമല്ലൂർനിന്നും ഒരു മാന്യലേഖകൻ എഴുതുന്നതു)

കോട്ടയം സുറിയാനിസിമ്മനാരി മല്പാൻ ദി. ശ്രീ. ഇലവിനാമണ്ണിൽ സ്കറിയാകത്തനാരവർകളുടെ പിതാവും ഓമല്ലൂർ, കൈപ്പട്ടൂർ മുതലായ പള്ളികളുടെ ഇടവക പട്ടക്കാരനുമായ ദി. ശ്രീ. ഇലവിനാമണ്ണിൽ കുറിയാക്കോസു കോർഎപ്പിസ്കോപ്പാ അവർകൾ തന്റെ ൭൭-ാമത്തെവയസ്സിൽ ഈ കഴിഞ്ഞകക്കടകമാസം ൩൧-ാംനു കത്താവിൽ നിദ്രപ്രാപിച്ച വിവരം വ്യസനസമേതം അറിയിച്ചുകൊള്ളുന്നു. സത്യസന്ധനും കൃത്യനിഷ്ഠാനിരതനും പരമാർത്ഥിയും സഹോദരന്മാരായ പട്ടക്കാരുടെയും ഇടവകജനങ്ങളുടെയും നിർവ്യാജസ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതനും ആയിരുന്ന ഇദ്ദേഹം നാലുശതവഷകാലം പഴക്കമുള്ള ഓമല്ലൂർ പള്ളിയുടെ മാറാകൈസ്ഥാനകുടുംബങ്ങളിൽ ഒന്നായ വല്യവീട്ടിൽ കുടുംബക്കാരനും പള്ളിയുടെ സ്ഥാപനകാലംമുതൽ ഇന്നേയോളം പ്രസ്തുത കുടുംബത്തിൽ നിലനിന്നുപോരുന്ന അനേകം പട്ടക്കാരുടെ പിൻഗാമിയും ആകുന്നു. ഇതിനുമുമ്പു ൧൭ പട്ടക്കാർ ഈ കുടുംബത്തിൽ കഴിഞ്ഞുപോയിട്ടുണ്ടെന്നും ഇദ്ദേഹം ൧൮-ാമത്തെ ആളാണെന്നും കേട്ടറിവുണ്ടു. ഇദ്ദേഹം ശെമ്മാശുപട്ടമേററതു ചേപ്പാട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായിൽനിന്നും, കത്തനാരുപട്ടമേററതു മാർ കൂറിലോസു ബാവായിൽനിന്നും ആയിരുന്നു. പരേതനായ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അ

വർകൾക്കു ഇദ്ദേഹത്തിന്റെ നേരെയുള്ള പ്രീതിവാത്സല്യസൂചകമായി ആവശ്യപ്പെട്ടതനുസരിച്ചു ൧൦൭൯-ൽ കണ്ടനാട്ടു പള്ളിയിൽവച്ചു അദ്ദേഹത്തിൽനിന്നു കോർഎപ്പിസ്കോപ്പാസ്ഥാനവും കൈക്കൊണ്ടു. ഇദ്ദേഹം ഓമല്ലൂർ, കൈപ്പട്ടൂർമുതലായ അഞ്ചാറു പള്ളികളിൽ ഇടവകപ്പട്ടക്കാരനായും കൈപ്പട്ടൂർ, വാഴമുട്ടം ഈ പള്ളികളിൽ പ്രത്യേകവികാരി ആയും ഭരണം നടത്തുകയും മരണത്തിനു രണ്ടുകൊല്ലം മുമ്പു ദീനക്കിടക്കയിൽ ആയനാൾവരെയും തന്റെയും മകൻ സ്കറിയാകത്തനാരവർകളുടെയും വിതപ്രകാരമുള്ള പള്ളിജോലികൾ എത്രയും കൃത്യനിഷ്ഠയോടുകൂടി നിർവിഘ്നം നടത്തിപ്പോരികയും ചെയ്തു. ഇദ്ദേഹത്തിന്റെ ആചാര്യാനുരൂപങ്ങളായ നടപടികളെയും അനുകരണീയങ്ങളായ സ്വഭാവവൈശിഷ്ട്യങ്ങളെയും ഇടവകജനങ്ങൾ ഭക്തിപൂർവ്വം സ്മരിക്കുകയും സ്തുതിക്കുകയും ചെയ്യുന്നുണ്ടു. രോഗക്കിടക്കയിൽ നാനാജാതിമതസ്ഥന്മാരായ അനേകരും സദാ സന്ദർശിക്കുകയും വേണ്ടപ്രകാരത്തിലെല്ലാം പരിചരിക്കുകയും വ. ദി. ശ്രീ. യൂയാക്കീം റമ്പാശനവർകൾ സ്ഥലത്തുള്ള പട്ടക്കാരുടെയും ഇടവകജനങ്ങളുടെയും മറ്റും സാന്നിദ്ധ്യത്തോടുകൂടി കന്തീലാശുശ്രൂഷ കഴിക്കുകയും എന്നുവേണ്ടാ എല്ലാപ്രകാരത്തിലുമുള്ള ആഗ്രഹനിവൃത്തിയോടുംകൂടെ സമാധാനത്തിലും സന്തോഷത്തിലും കർത്താവിൽ നിദ്രപ്രാപിക്കുകയും പിറെറദിവസം ആഘോഷപൂർവ്വം ആചാര്യസ്ഥാനത്തിനടുത്ത ശവസംസ്കാരശുശ്രൂഷാദികളോടുകൂടെ കബറടക്കം കഴിക്കുകയും ചെയ്തു. അനന്തരം അടിയന്തിരത്തെ സംബന്ധിച്ചുള്ള ആലോചനകൾ നടന്നയെങ്കിലും ബ: സ്കറിയാകത്തനാരവർകൾക്കും ഇടവകപ്രധാനന്മാർക്കും വലിയതിരുമനസ്സിലെ മുപ്പതാംദിവസമടിയന്തിരത്തിൽ സംബന്ധിക്കേണ്ടിയിരുന്നതിനാലും മറ്റും പ്രസ്തുത അടിയന്തിര തീയതി അല്പം നീട്ടിവെക്കുകയും ഈ മാസം ൨൭-ാംനു വ്യാഴാഴ്ച നടത്തുകയും ചെയ്തു. ഓമല്ലൂർ, കൈപ്പട്ടൂർ, കിഴവള്ളൂർ, വാഴമുട്ടം, മല്ലശ്ശേരി, ഏറത്തുമ്പമൺ ഈ പള്ളിക്കാരുടെയും ബന്ധുമിത്രങ്ങൾ ആദിയായവരുടെയും സഹായത്തോടും സഹകരണത്തോടും സാന്നിദ്ധ്യത്തോടുംകൂടെ ൨൦൦ പറയ്ക്കുമേൽ അരിവച്ചു വളരെ ഭംഗിയായവിധത്തിൽ അടിയന്തിരം കഴിച്ചിരിക്കുന്നു. വർഷകാലമാകയാൽ സാമാന്യം വലിപ്പത്തിലുള്ള രണ്ടുകൊട്ടിലുകൾ വെപ്പുപുരകലവറ മുതലായ കെട്ടിടങ്ങൾ ഒരാഴ്ച മുമ്പുതന്നെ കെട്ടിയൊരുക്കി തയ്യാറാക്കിയിരുന്നു എങ്കിലും അടിയന്തിരത്തിനു തലേദിവസംവരെ ഉണ്ടായിരുന്ന മഴ പ്രസ്തുത ആവശ്യത്തിലേക്കു എന്നപ്രകാരം മാറിനിന്നു എന്നു മാത്രമല്ലാ സദ്യനടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ അരനാഴികയോളം ചുററും ധാരാളമായ മഴ ഉണ്ടായിട്ടും അടിയന്തിരത്തിനു യാതൊരു തടസവും നേരിടാതിരിക്കത്തക്കവണ്ണം സ്ഥലത്തും സമീപെയും മഴയുണ്ടാകാതിരുന്നതെന്നുള്ളതു എത്രയും ആശ്ചര്യകരവും ദൈവാനുഗ്രഹത്തെ പ്രത്യക്ഷീകരിക്കുന്നതും ആയിരുന്നു. ഈ സംഭവം മൂലം ഇടവകക്കാരാദിയായവർക്കു എന്നു മാത്രമല്ലാ ഇതരമതസ്ഥന്മാർക്കും ഹിന്തുക്കൾക്കുകൂടിയും വളരെ ആശ്ചര്യത്തിനും സന്തോഷത്തിനും കാരണമാകയും പ്രസ്തുതകുടുംബത്തോടും അതിൽ അതാതുകാലത്തുണ്ടായിട്ടുള്ള യഥാർത്ഥഭക്തന്മാരായ പട്ടക്കാരോടും പണ്ടുപണ്ടെനിലനിന്നുപോരുന്ന ഭക്തിസ്നേഹബഹുമാനാദികൾ ദ്വിഗുണീഭവിക്കുകയും ചെയ്തിട്ടുണ്ടു. കൊല്ലം ൧൦൬൦ -ാമാണ്ടിൽ ഓമല്ലൂർ പള്ളിക്കു അഗ്നിബാധയുണ്ടായപ്പോൾ അന്നുണ്ടായിരുന്ന ഇലവിനാമണ്ണിൽ മൂപ്പച്ചനു ദിവ്യവെളിപാടു മൂലം മുൻകൂട്ടി അറിവു കിട്ടുകയും തന്റെവകയും പള്ളിവകയുമായി കുർബ്ബാനയ്ക്കു ആവശ്യപ്പെട്ട കാപ്പാ, കാസാ, പീലാസാ മുതലായ സാമാനങ്ങൾ പള്ളിയിൽനിന്നും എടുത്തുകൊണ്ടുപോകയും തന്മൂലം പള്ളി വെന്തെരിഞ്ഞുകിടക്കുന്ന സമയത്തും വിശുദ്ധ കുർബ്ബാന മുടക്കംകൂടാതെ നടത്തുന്നതിനു സംഗതിയാകയും ചെയ്തു എന്നുള്ളതു ഇന്നും ഭക്തിപൂർവ്വം സംസാരിക്കപ്പെട്ടുവരുന്നു. വേറെ പലരാലും പല അവസരങ്ങളിലും നടത്തപ്പെട്ടിട്ടുള്ളതായി അറിയുന്ന അൽഭുതകരങ്ങളായ ഓരോ ചരിത്രസംഭവങ്ങളെ ഇവിടെ ഉദ്ധരിക്കുന്നതായാൽ പത്രസ്ഥലം അതിക്രമിക്കുമെന്നു വിചാരിച്ചു തൽക്കാലം അതിനു തുനിയുന്നില്ലാ.

ഇപ്പോൾ ബ: സ്കറിയാകത്തനാരവർകൾ വഹിച്ചുവരുന്ന മല്പാൻസ്ഥാനം തന്റെ മുൻഗാമികളിൽ പലരും എത്രയും പ്രശസ്തമാംവണ്ണം വഹിച്ചിട്ടുള്ളതും തന്മൂലം പ്രസ്തുതകുടുംബത്തിലേക്കു ശാശ്വതമായ കീർത്തിയെ സമ്പാദിച്ചിട്ടുള്ളതു

മാകുന്നു. അവരുടെവക പ്രാചീനങ്ങളും ഹസ്തലിഖിതങ്ങളുമായ സുറിയാനി ഗ്രന്ഥങ്ങൾ ധാരാളം ഉണ്ടായിരുന്നതിൽ ഏതാനും ഇടയ്ക്കു അല്പകാലത്തേക്കു പട്ടക്കാരില്ലാതിരുന്നതിനാൽ നഷ്ടപ്പെടുകയൊ അന്യാധീനപ്പെടുകയൊ ചെയ്തുപോയിട്ടുണ്ടെങ്കിലും ബാക്കിയുള്ളവ ഇപ്പോഴും സൂക്ഷിക്കപ്പെട്ടിരിക്കുന്നു. പരേതനായ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ അവിടെയുള്ള പുസ്തകശേഖരം പരിശോധിക്കുകയും വളരെ പഴക്കമുള്ളതും പല നല്ല അറിവുകൾ അടങ്ങിയിരിക്കുന്നതും മലയാളത്തു സുലഭമല്ലാത്തതുമായ ഒരുപുസ്തകം പകൎപ്പെഴുതുന്നതിനായി പരുമലസിമ്മനാരിയിൽ കൊണ്ടുപോകയും ചെയ്തിട്ടുണ്ടു.

പ്രസ്തുത കുടുംബത്തിലെ പട്ടക്കാരിൽ അടുത്തകാലത്തുണ്ടായിട്ടുള്ള രണ്ടുമൂന്നു പേരൊഴിച്ചു ബാക്കിയുള്ളവരെല്ലാം കന്യാവ്രതനിരതന്മാരായിരുന്നു. ബ: സ്കറിയാകത്തനാരവർകൾ ശെമ്മാശനായിരിക്കുമ്പോൾ അദ്ദേഹത്തെക്കൊണ്ടു വിവാഹം ചെയ്യിക്കാതെ സമുദായത്തിലേക്കു വിട്ടുകൊടുക്കണമെന്നു കാലംചെയ്തു വലിയ തിരുമേനിയും കൊച്ചുതിരുമേനിയും പലപ്പോഴും കല്പിക്കയുണ്ടായിട്ടുണ്ടു. എന്നാൽ അപ്രകാരം ചെയ്യുന്നതിനു വല്യച്ചനും ഇടവകക്കാൎക്കും മനസ്സില്ലാതിരുന്നതിനാൽ അദ്ദേഹത്തെക്കൊണ്ടു വിവാഹം ചെയ്യിക്കുകയും ഇടവകപ്പട്ടക്കാരന്റെ നിലയിൽ സ്ഥാനമേൽക്കുകയും ചെയ്തു എങ്കിലും നമ്മുടെ വലിയ തിരുമേനി നിശ്ചയിക്കുന്നകാൎയ്യങ്ങളിൽ നടക്കാതെവരുന്നതു വളരെ ദുൎല്ലഭമാകയാൽ അദ്ദേഹത്തെ കോട്ടയത്തു സുറിയാനിസിമ്മനാരിയിൽ മല്പാനായി നിയമിക്കുകയും മികവാറും സമുദായത്തിനുവേണ്ടി വേല ചെയ്യുന്നതിനു സംഗതിയാകയും ചെയ്തു എന്നുള്ളതും ഈ അവസരത്തിൽ സ്മരണീയമാണു. അദ്ദേഹം തന്റെ മുൻഗാമികളെപ്പോലെ ജ്ഞാനത്തിലും ദൈവഭക്തിയിലും അഭിവൃദ്ധിയെ പ്രാപിച്ചു ഇടവകയ്ക്കും സമുദായത്തിനും അനല്പമായ ഗുണങ്ങൾക്കു കാരണഭൂതനായിരിരിക്കുന്നതിനും പിതൃവിയോഗം മൂലം ദുഃഖസാഗരത്തിൽ മുഴുകിയിരിക്കുന്ന കുടുംബത്തേയും ബന്ധുമിത്രങ്ങളേയും ആശ്വസിപ്പിക്കുന്നതിനും സൎവ്വശക്തനെ പ്രാൎത്ഥിച്ചുകൊണ്ടു ഞാൻ കാലം വിരമിക്കുന്നു.

~~~~~~~~~~~~

## പാത്രിയൎക്കീസുബാവാതിരുമനസ്സിലെ ആഗമനം.

അന്ത്യോഖ്യായുടെ വിശുദ്ധ മോറാൻമോർ ഇഗ്നാത്യോസു പാത്രിയൎക്കീസുബാവാതിരുമനസ്സുകൊണ്ടു മലയാളത്തേക്കു എഴുന്നെള്ളുന്നസംഗതിയെപററി കുറെ മുൻപുകൂട്ടി എല്ലാവരും അറിഞ്ഞിരിക്കുന്നുവല്ലൊ. എന്നാൽ ബാവാതിരുമനസ്സുകൊണ്ടുകുസ്തന്തീനോപോലീസിൽ എത്തിതുൎക്കിമഹാരാജാവിനെ കണ്ടു അവിടെനിന്നും പുറപ്പെട്ടു ലണ്ടനിൽ എത്തുകയും അവിടെവച്ചു ബ്രിട്ടീഷ് മഹാരാജാവു ബാവായെ വളരെ ബഹുമതിപൂൎവ്വം സ്വീകരിക്കയും, മലയാളത്തേക്കുള്ള യാത്രക്കുവേണ്ടതക്കസഹായങ്ങൾ ചെയ്തുകൊടുപ്പാൻതയാറാണെന്നു ആജ്ഞാപിക്കയും ഇണ്ട്യാവൈസ്രോയി, ഗവൎണ്ണർമാർ മുതലായവൎക്കു പ്രത്യേകം ഇണ്ട്യാസിക്രട്ടറി മിസ്റ്റർ മോർളിപ്രഭു എഴുത്തുകൾ കൊടുക്കയും ചെയ്തശേഷം മിസ്രയിമിലേക്കു യാത്ര തിരിക്കയും ചെയ്തു. മിസ്രയിമിൽ കുറെദിവസത്തോളം താമസിച്ചശേഷം അവിടെനിന്നു കപ്പൽ കയറി ഈ മാസം ൧൭-ാംനു വെള്ളിയാഴ്ച കാലത്തു അഞ്ചര മണിക്കു ബൊമ്പാ തുറമുഖത്തു എത്തുകയും, ഇവിടെനിന്നും പോയിരുന്ന മലങ്കരയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ, മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ, ഫാദർ പി. റ്റി. ഗീവൎഗ്ഗീസ് എം. ഏ, മിസ്റ്റർ കെ. സി. മാമ്മൻ മാപ്പിള ബി. ഏ, മിസ്റ്റർ ഇ. എം. പീലിപ്പോസു മുതലായവരും ആദേശവാസികളായ അനേകരും കാലെകൂട്ടി തുറമുഖത്തുഹാജരുണ്ടായിരുന്നതിനാൽ അവരൊടൊന്നിച്ചു പുറപ്പെട്ടു ഗവൎമ്മേണ്ടുവകയായി ബാവായുടെവേൎക്കു പ്രത്യേകം അനുവദിക്കപ്പെട്ടിരുന്ന സൎക്കാർവക കെട്ടിടത്തിൽ
~~~~~~~~~~~~

താമസിക്കയും ചെയ്തു. ബാവാ ബൊമ്പായിൽ നിന്നും പുറപ്പെട്ടു പൂനായിൽ എത്തുകയും അവിടെവച്ച് ബൊമ്പായിഗവൎണ്ണരുമായി കൂടിക്കാഴ്ചകഴിക്കയും വളരെ സന്തോഷത്തോടെ പിരിയുകയും ചെയ്തു.

അനന്തരം മദ്രാസ് ഗവൎണ്ണരെകാണ്മാനായി ഊട്ടക്കമെൻഡിൽ എത്തുകയും ബാവായുടെ താമസത്തിന്നായി പ്രത്യേകം അനുവദിച്ചുകൊടുത്ത മൈസൂർ മഹാരാജാവിൻെറ വക ഒരുവലിയ ബംഗ്ലാവിൽ താമസിക്കയും, ഈ മാസം ൨൦-ാംനു- മദ്രാസ് ഗവൎണ്ണരുമായുള്ള കൂടിക്കാഴ്ചനടക്കയും ചെയ്തു. മദ്രാസിൽ ഒരുസുറിയാനിപള്ളി വയ്ക്കുന്നതിനെപററി അനുകൂലമായി ആലോചിക്കാമെന്നു ഗവൎണ്ണർ വാഗ്ദാനം ചെയ്തിരിക്കുന്നു. അനന്തരം ൨൫-ാംനു- ബുധനാഴ്ച ഊട്ടക്കമെൻഡിൽനിന്നും പുറപ്പെട്ടു ൨൬-ാംനു- വെള്ളിയാഴ്ച കാലംചെയ്ത വലിയതിരുമേനിയുടെ ജന്മദേശവും മലങ്കരയുള്ള യാക്കോബായസുറിയാനി ഇടവകകളിൽ ഒട്ടും അപ്രധാനമല്ലാത്തതുമായ കുന്നംകുളങ്ങരെ എത്തിയിരിക്കുന്നു.

ബാവാതിരുമനസ്സുകൊണ്ടു മലങ്കരെയുള്ള യാക്കോബായ സുറിയാനിക്കാരുടെ പ്രധാനപൊതുസ്ഥലമായ കോട്ടയത്തു സിമ്മനാരിയിലേക്കു ആദ്യം എഴുന്നെള്ളണമെന്നു നിശ്ചയം ഉണ്ടായിരുന്നു എങ്കിലും കാലംചെയ്ത വലിയതിരുമേനിയുടെ ആഗ്രഹം നിവൎത്തിക്കുകയൊ എന്നു തോന്നുമാറു യാദൃച്ഛികമായിട്ടെങ്കിലും ബാവാ ആദ്യം കുന്നംകുളങ്ങരെക്കു എഴുന്നെള്ളുവാൻ ഇടയായതിൽ നാം സന്തോഷിക്കേണ്ടിയിരിക്കുന്നു. ബാവാ തിരുമനസ്സുകൊണ്ടു കുന്നംകുളങ്ങരെനിന്നും അടുത്തതുലാം ൨-ാംനു- പുറപ്പെട്ടു തൃശിവപേരൂർവച്ച് കൊച്ചിമഹാരാജാവുമായി കൂടിക്കാഴ്ച നടത്തുകയും ൩-ാംനു- ചൊവ്വാഴ്ച ഉച്ചതിരിഞ്ഞു കോട്ടയത്തു എത്തുകയും ചെയ്യുന്നതാണെന്നു കമ്പിമൂലം അറിവു കിട്ടിയിരിക്കുന്നു.

ബാവാ പ്രത്യേക തീബോട്ടുവഴിയായി കോടിമതെ വന്നു ഇറങ്ങുന്നതിനും അവിടെനിന്നു വളരെ ആഘോഷപൂൎവ്വം സിമ്മനാരിയിലേക്കു എതിരേല്ക്കുന്നതിനും നിശ്ചയിച്ചിരിക്കുന്നു. എതിരേല്പിനെസംബന്ധിച്ചു സിമ്മനാരിയിൽവച്ചു മാർകൂറിലോസുമെത്രാപ്പൊലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻ കീഴ് ഒരുയോഗംകൂടുകയും യോഗനിശ്ചയപ്രകാരം എതിരേല്പിൻെറ ഒരുക്കങ്ങൾക്കു ചിലപ്രത്യേക ചുമതലകൾ വഹിക്കുന്നതിനു ചെറിയപള്ളി ഇടവകക്കാരെ ഏല്പിക്കയും ചെയ്തിരിക്കുന്നതുകൂടാതെ, എല്ലാ പള്ളികളിലെയും കൊട, കൊടി, വെള്ളിക്കുരിശു, പൊൻകുരിശു മുതലായ സാമാനങ്ങളോടുകൂടെ കോടിമതെ ഹാജരാകുന്നതിനു കല്പന അയക്കയും ചെയ്തിട്ടുണ്ടു. ബാവായുടെ എതിരേല്പു എല്ലാതരത്തിലും ഭംഗിയായി കലാശിക്കുന്നതിനു ശ്രമിക്കുന്നതുകൂടാതെ, തിരുമനസ്സിലെ മലങ്കരയുള്ള എഴുന്നെള്ളത്തു മലങ്കരസഭയ്ക്കു വലിയോരനുഗ്രഹമായി പരിണമിക്കുന്നതിനു പ്രാൎത്ഥിക്കയും വേണം.

---

## ദിവ്യശ്രീമാന്മാരായ വൈദീകർ അറിവാൻ.

മലങ്കരയിടവകയുടെ ഇപ്പോഴത്തെ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു, തൻെറ ശിഷ്യഗണങ്ങളായ വൈദീകർ ഏതെങ്കിലും ഒരു സമ്മാനം സമൎപ്പിക്കേണ്ടതു ഏററവും അത്യന്താപേക്ഷിതമാണെന്നുള്ള എൻെറ അഭിപ്രായത്തെ തിരുമനസ്സുകൊണ്ടു മെത്രാസനം സ്വീകരിച്ചു ഇവിടെ എഴു

ന്നോളമീയ ലക്കത്തിൽ ഇടവകപത്രികമൂലം ഞാൻ പ്രസിദ്ധപ്പെടുത്തുകയും ആ അഭിപ്രായത്തെ പിൻതാങ്ങി രണ്ടുമൂന്നു സഹോദരന്മാർ, അഭിപ്രായപ്പെടുകയും കഴിഞ്ഞവൊണ്ടു തുലാമാസത്തിൽ പരുമലെ കൂടിയ സംഘത്തിൽ ഇതേസംബന്ധിച്ചു പൊതുവായി ആലോചിച്ചതിൽ ഇതിനെ എല്ലാവരും ഐകകണ്ഠ്യേന സമ്മതിക്കയും, ഇതിന്റെ കാൎയ്യനടത്തിപ്പിലേക്കായി ഒരു മാനേജിംഗ്കമ്മറ്റിയേയും മറ്റും നിശ്ചയിക്കയും ആ വകയ്ക്കുള്ള പണം വ. ദി. ശ്രീ. പുന്നൂസ് റമ്പാച്ചൻ അവർകളെ എല്ലാവരും ഏല്പിക്കണമെന്നും, സമ്മാനം ഇന്നതെന്നു നിശ്ചയിച്ചിട്ടു അടുത്ത തുലാമാസത്തിൽ കൂടുന്ന വൈദികസംഘത്തിൽവച്ചുതന്നെ സമ്മാനസമൎപ്പണം നടത്തേണമെന്നും തീരുമാനിക്കയും ചെയ്തിരുന്നുവല്ലൊ. എന്നാൽ ഇപ്പോൾ പത്തുമാസക്കാലം ആയിട്ടും എല്ലാവരുടേയും പണം പിരിഞ്ഞു കിട്ടിയിട്ടില്ലെന്നു കഴിഞ്ഞ ഇടവകപത്രികയിലെ ഖജാൻജിയുടെ നോട്ടീസു മുഖാന്തിരം റിവാൻ ഇടയായതിൽ വളരെ | മനസ്താപപ്പെടുകയും നമ്മുടെ നിശ്ചയപ്രകാരം അടുത്ത തുലാമാസത്തിൽ കാൎയ്യം സാധിക്കാതെ വന്നേക്കുമോ എന്നു വല്ലാതെ സംശയിച്ചുപോകയും ചെയ്യുന്നു. നാം എല്ലാവരുംകൂടി ആലോചിച്ചു തീരുമാനിച്ചിട്ടുള്ള സംഗതി ആ തീയതിയിൽതന്നെ നടത്തേണ്ടതു നാം ഓരോരുത്തരുടേയും മുറയാണെന്നുള്ള വാസ്തവത്തെ ഞാൻ പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലല്ലൊ. അതിനാൽ ഇതേവരെയും പണം അയച്ചുകൊടുത്തിട്ടില്ലാത്തവർ അവരവർ സന്തോഷപുരസ്സരം നിശ്ചയിച്ചിട്ടുള്ള സംഖ്യ ഖജാൻജിയുടെ പേൎക്ക് അടുത്തമാസം (തുലാം) ൧൫-നകം മണിയോൎഡറായൊ മറ്റേതെങ്കിലും വിധത്തിലൊ അയച്ചുകൊടുത്തു നമ്മുടെ ഉദ്ദിഷ്ടകാൎയ്യം സഫലമാക്കേണമെന്നുള്ള എന്റെ താഴ്മയായ അപേക്ഷയെ ഈ അവസരത്തിൽ അറിയിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

തിരുവല്ലാ.<br>൧൦൮൯ ചിങ്ങം ൨൭ാം൹ } എന്നു—

മാനേജിംഗ് കമ്മറ്റിമെമ്പറന്മാരിൽഒരാളായ<br>പി. ജി. ഇടിച്ചാണ്ടികത്തനാർ.

---

# പരസ്യം

വന്ദ്യപിതാവും യഥാൎത്ഥസിദ്ധനും ആയ പരേതനായ കൊച്ചുതിരുമേനിയുടെ ഓൎമ്മ അടുത്ത തുലാമാസം ൨൦-ാംനു- ചൊവ്വാഴ്ച പൂൎവ്വാധികം ഘോഷിക്കുന്നതും, ഈ അവസരത്തിൽ കീഴ്നടപ്പനുസരിച്ചു സുവിശേഷസംഘംവകയായി പ്രസിദ്ധപ്രാസംഗികന്മാരായ പല മഹാന്മാരുടേയും പ്രസംഗങ്ങൾ ഉണ്ടായിരിക്കുന്നതും, വിശിഷ്യാ നി. വ. മഹിമശ്രീ. അന്ത്യോഖ്യായുടെ മോറാൻ മോർ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവാ തിരുമേനിയും ശേഷമുള്ള എല്ലാതിരുമേനികളും സന്നിഹിതരായിരിക്കുന്നതും ആകുന്നു.

എന്നു പുന്നൂസ് റമ്പാൻ.

---

നോട്ടീസ്.

ഇടവകപത്രിക പത്രാധിപർ അവർകൾക്കു.

മാൎത്തോമ്മാസഭക്കാരിൽ ഉള്ള പട്ടക്കാർ ചൊല്ലുന്നതായ കുൎബ്ബാനയിൽ ഉപയോഗപ്പെടുത്തുന്ന തിരുശേഷിപ്പും കുൎബ്ബാന ചൊല്ലുന്നതിനു ആധാരമാകിയിരിക്കുന്നതായ തക്സാപുസ്തകവും അവർക്കു എവിടെനിന്നും ലഭിച്ചിട്ടുള്ളതാണെന്നും പിതാക്കന്മാരുടെ നടപടികളേയും പാരമ്പൎയ്യത്തേയും അനുസരിക്കാതെ ഇരുന്നാൽ ആയവർ മേൽപ്രകാരം പ്രവൃത്തിക്കുന്നതു നന്നാണൊ എന്നും, എന്തു ന്യായത്തിന്മേലാണെന്നും മാൎത്തോമ്മാസഭയുടെ വികാരിജനറാൾ അല്ല് തോമ്മാകത്തനാർ അവർകളോടു, സഹോദരൻ കോവൂർ അല്ല് ഐപ്പാസു അവർകൾ എഴുത്തുകൾ മുഖേന ചോദ്യം ചെയ്തതിനു അല്ല് തോമ്മാകത്തനാർ അവർകൾ മറ്റു

പടി പറയായ്കയാൽ ഉത്തരം താരകമുഖേന എങ്കിലും അറിയിക്കുന്നതിനായി ഈ വിവരത്തിനു പത്രികക്കു എഴുതി അയക്കുന്നതിനു എന്നോടു വളരെ നിൎബ്ബന്ധിച്ചിരിക്കുന്നു. മേൽ വിവരിച്ച ചോദ്യങ്ങളുടെ ശരിയായ ഉത്തരം താരകമുഖേന എങ്കിലും അറിവാൻ ഞങ്ങൾ അത്യധികം ആകാംക്ഷയോടുകൂടി ഇരിക്കുന്നു.

എന്നു- തിരുവല്ലാ- പി. എം. മാമ്മൻ.

---

## മലങ്കരേശമംഗളപ്രാൎത്ഥന.

("വഞ്ചിഭൂമിപതേചിരം" എന്ന മട്ടു *)

പല്ലവി

ദൈവമെ! കൈക്കൊൾക, വാനെ
ദീവന്നാസ്യോസാമാബ്ബൂനെ----ദൈവമെ കൈക്കൊൾക, വാനെ

അനുപല്ലവി

കണ്ണുനീരല്ലാതെ കയ്യിൽ
ഒന്നുമില്ലാതലഞ്ഞോനെ----ദൈവമെ! കൈക്കൊൾക, വാനെ (൨)
ദുഷ്കരമാം ജയം നേടാൻ
താൽകരം കണ്ടെഴുന്നോനെ----ദൈവമെ! കൈക്കൊൾക, വാനെ (൩)
മോടിയായ് തൻ സഭയ്ക്കായ്പ്പോ--
രാടിയാ നിന്നടിയാനെ----ദൈവമെ! കൈക്കൊൾക, വാനെ (൪)
പാടനേകം ചെയ്തു താനെ
ആടിനെ വീണ്ടെടുത്തോനെ----ദൈവമെ! കൈക്കൊൾക, വാനെ (൫)
ഞങ്ങളെപ്പാലിച്ചനേകം
മംഗളം ചേൎത്തുതന്നോനെ----ദൈവമെ! കൈക്കൊൾക, വാനെ (൬)
ജീവകാലമാകെ നിന്റെ
സേവകനായിരുന്നോനെ----ദൈവമെ! കൈക്കൊൾക, വാനെ (൭)
ശുദ്ധതയേറുന്നാ ദിവ്യ
സ്വസ്ഥതയിലാക്കേണമെ----ദൈവമെ! കൈക്കൊൾക, വാനെ

ദീവന്നാസ്യോസാമാബ്ബൂനെ----ദൈവമെ.

* എന്മകനെകണ്മണിയെ... എന്ന മട്ടിലും പാടാം.

പി. കെ. കൊച്ചീപ്പൻ തരകൻ.

---

## താരകാധിപരോടുള്ള ചില ചോദ്യങ്ങൾ

ഹേ സഭാതാരകപത്രാധിപരെ! നിങ്ങൾ ഗണനീയനായിരിക്കുന്ന സമിതിക്കു ഞങ്ങളുടെ ചോദ്യങ്ങൾക്കു മറുപടി തരുന്നതിനു തയാറില്ലായിരിക്കും. എന്നാലും സി. സി. നയിനാ വിട്ടുപോകുമെന്നു വിചാരിച്ചുപോകണ്ടാ.

ചോദ്യം

(൧) ഗണനീയനെന്നു താരകാധിപർ വകവെയ്ക്കണമെങ്കിൽ ആവശ്യപ്പെട്ട യോഗ്യതകളെന്തെല്ലാം.
മാൎക്ക് ൫.

(൨) പബ്ളിക്കുപത്രം, പ്രൈവറ്റുപത്രം ഇവകളെ താരതമ്യപ്പെടുത്തി ഓരോന്നും തെളിയിച്ചു കാണിക്കണം.
മാൎക്ക് ൪

(൩) പേരുവെച്ചെഴുതുന്ന ലേഖനങ്ങൾ പേരില്ലാലേഖകന്മാരുടെയാണെന്നു വാദിക്കുന്നതിന്റെ അടിസ്ഥാനമെന്ത്.
മാൎക്ക് ൩

(൪) നവീകരണക്കാരുടെ മതസംഗതി എന്നുണ്ടായി. ഇതിന്റെ സാരാംശം എന്ത്.
മാൎക്ക് ൪.

നിരണം സി. സി. നൈനാ.

---